# THE CHURCH WEEKLY

| Vol. VI | SUNDAY 6th APRIL 1952 | PRICE 2 ANNAS PER COPY | NO. 13 |
|---|---|---|---|


# THE DEVIL HAD TEMPTED CHRIST THROUGH HIS BODILY NATURE AND FAILED

Father Lawrence S. Jackson, M. A., L. Th.

But the adversary though temporarily foiled, does not give up the fight because of one set-back. He goes away, but only to return before very long, with a more subtle temptation.

The scene is next laid in the holy city of Jerusalem. From one of the turrets of the temple, Jesus looks down upon the courtyard thronged with his own people. And again the voice of the Evil-One insists:

"You know you are the Messiah. What happened at the Jordan is sure proof of that. Well then, manifest your Messiahship by action. The world is prepared for the Coming-One; the people are expecting him to come from heaven. There is a crowd beneath thee: they are doubtful of thy credentials They know thee to be a man of Nazareth, and cannot accept thee as the Son of God. Here is a simple test. All you have to do is to flat gracefully from this turret to the courtyard below, and all the populace will acclaim thee as the Messiah when they have been expecting so long. God will take care of his own: he will not allow his chosen one to be hurt. Only trust him: all will be well."

A splendid picture! But what would have resulted if his advice had been followed. As in the last temptation it would have meant Christ's using divine power for his own benefit, and it would have shown a lack of faith in the wisdom of God.

And what is the answer to the temptation? Thou shalt not tempt the Lord thy God. To presume in such a fashion, upon the goodness of God, would be fallacious and stupidly spiritual. It would merely be faith prescribed with unreasonableness; a criminal blind dependance upon the love of God.

This temptation is ever present with us, and must be resisted at all costs. If we wish to have our share in the redemptive work of God, we must exercise a sane and healthy judgement. We may have to suffer or even to die for our religion, but we may not unnecessarily place ourselves in danger, trusting blindly to a beneficent providence to extract us from peril of our own contriving. We must, indeed, consecrate our very best to our master's service and our consecration includes discernment and consience and enlightened affection. Thou shalt not tempt the Lord thy God.

### The Devil had tempted Christ through his mind and again had failed.

But the evil-one is not yet vanquished. He knows well that a first rebuff may be but the prelude to a later victory; so next he seeks to compromise the Saviour. He attempts to entice him to be *semi*-spiritual:—half one thing and half another. So he leads Jesus to an exceeding high mountain, and he spreads out in panorama all the Kingdom of the world and the glory of them. 'All these things will I give thee, and the glory of them," he exclaims "if thou wilt fall down and worship me ', now the subtle nature of this temptation lay in the face that the Saviour had come to the world for the express purpose of subduing these Kingdoms. The old prophets had dimly looked forward to the time "when the world shall be filled with the glory of God, as the waters cover the sea."

And how should Jesus Christ accomplish this? The world expected a literal King, robed in world pomp and magnificence. The people of Palestine hoped and longed for a great leader; one, who following in the footsteps of the maccabees, would head a great revolt; one who would adopt the world's principle of "might is right" and deliver them from the thraldom of the Romans. And the devil lays hold of the popular expectation. He says to the Lord: "Thou and I, are one about the end, for I know that the Kingdoms of the world will eventually be thine. I know that you are the Messiah, for I saw the signs at your Baptism. Here is a short cut to dominion. Take the worldly way to the unwordly close. For the means will be transfigured by the end." Thus the city of God would be won, by making use of the wiles of men, and the might of the Ruler of Darkness.

The picture is very alluring, and the insidious voice, goes on: "The Kingdoms of the world are not yet yours; at present all these things are mine; mankind has so far fallen beneath my power, that I may be truly called the Prince of this world. Look at the nations round you; men are living for glory or praise or pleasure in some form or another. Take then all this power. I will give it you on very easy terms no suffering, no pains. Do as you will with the world; carry out your plans, and reign as King. The only thing I ask is that you should make one single act of homage to me. Just give me the honour I may fairly claim as the giver of such a magnificient gift.

(*To be continued*)

# അമ്മയും മകനും

(അലക്സ്)

## അദ്ധ്യായം 9. (തുടർച്ച)

സ്വന്തപുത്രനെപ്പോലെ മേരി ബാബുവിനെ ശുശ്രൂഷിച്ചു. ചെറുപ്പത്തിൽത്തന്നെ മാതാവു മരിച്ചുപോയതുമൂലം ബാബുവിനു മേരിയുടെ മാതൃവാൽസല്യം അവൻ ആയുസ്സിൽ അനുഭവിച്ചിട്ടില്ലാത്ത ഒരു അനുഭൂതി നൽകി. ഉണങ്ങിയ നിലം പുതുമഴ ആസ്വദിക്കുന്നതുപോലെ അവൻ മേരിയുടെ വാൽസല്യം അവന്റെ പരമാവധിവരെ ആസ്വദിച്ചു. അനന്തമായ ഒരു മാതാവിന്റെ സ്നേഹം, അവന്റെ ഹൃദയത്തെ തണുപ്പിച്ചെന്നു് മാത്രമല്ല, മേരിയുടെ നേർക്കു അളവില്ലാത്ത ഒരു ബഹുമാനവും ഉദിപ്പിച്ചു. എല്ലാദിവസവും ഡോക്ടർ വന്നു് പരിശോധിക്കുകയും മുറിവുകൾ കഴുകിക്കെട്ടുകയും ചെയ്യുമായിരുന്നു. വ്യവസായശാലയിൽ പോകാത്ത അവസരങ്ങളിലെല്ലാം മേരി, ബാബുവിന്റെ അടുത്തിരുന്നു്, അവനു ഭക്ഷണം കൊടുക്കുകയോ, അല്ലെങ്കിൽ എന്തെങ്കിലും വിഷയത്തെപ്പററി സംസാരിച്ചുകൊണ്ടിരിക്കയോ, ചെയ്യുമായിരുന്നു. ബാബു ഒരു അദ്ധ്യാത്മികചിന്തകൻ ആയിരുന്നില്ലെങ്കിലും, മേരിയുടെ ദൃഢമായ ദൈവസ്നേഹവും വിശ്വാസവും അവനെ അൽഭുതപ്പെടുത്തുകയും ഉത്തേജിപ്പിക്കുകയും ചെയ്തു. തലമുടി ഒരുവിധം നരച്ച അസുമുഖിയായ വൃദ്ധയുമായി സംസാരിച്ചുകൊണ്ടു എത്രനാൾ വേണമെങ്കിലും അവനു് ആ കട്ടിലിൽ കിടക്കാമെന്നുണ്ടായിരുന്നു. ആ ചെറുകുടുംബത്തിന്റെ സംതൃപ്തമായ ജീവിതരീതിയിൽ അവൻ അസൂയപ്പെട്ടു. രാവിലെയും വൈകിട്ടുമുള്ള കുടുംബപ്രാത്ഥനകൾ ബാബുവിന്റെ താല്പര്യപ്രകാരം അവന്റെ മുറിയിൽവച്ചു നടത്തിത്തുടങ്ങി. അതവനുമരുന്നു കഴിക്കുന്നതിലും കൂടുതൽ ഉന്മേഷദായകമായിരുന്നു.

ഒരു അപരിചിതനായിരുന്നതുകൊണ്ടു ലീല ബാബുവിനോടു അത്ര സ്വാതന്ത്ര്യമായി പെരുമാറിയിരുന്നില്ല. മേരിയും രാജനുമായിരുന്നു ബാബുവിന്റെ കാര്യങ്ങൾ എല്ലാം അന്വേഷിച്ചുകൊണ്ടിരുന്നതു്. എന്നാൽ മൂന്നുനാലു ദിവസം കഴിഞ്ഞതോടുകൂടെ ബാബു ആ വീട്ടിലെ ഒരംഗത്തിന്റെ സ്ഥാനത്തേക്കു ആരുമറിയാതെതന്നെ ഉയർത്തപ്പെട്ടതുകൊണ്ടു ലീലയും അവളറിയാതെതന്നെ ബാബുവിന്റെ കാര്യങ്ങൾ അന്വേഷിച്ചുതുടങ്ങി. ബാബുവിനു മരുന്നു കൊടുക്കുന്നതും മുറിവുവെച്ചുകെട്ടുന്ന അവസരത്തിൽ അടുത്തുനിന്നു ഡോക്ടറെ സഹായിക്കുന്നതും ലീലയായിത്തീർന്നു. "എന്റെ കൊച്ചുലേഡിഡാക്ടർ ഇപ്പോഴെ ഇതു് പഠിക്കട്ടെ" എന്നായിരുന്നു രാജൻ പറഞ്ഞുകൊണ്ടിരുന്നതു്.

രണ്ടാഴ്ച കഴിഞ്ഞതോടുകൂടെ ബാബുവിന്റെ മുറിവുകൾ എല്ലാം കരിഞ്ഞു അവൻ എഴുന്നേററു നടന്നുതുടങ്ങി. നാട്ടുകാര്യങ്ങളെപ്പററി മേരിയോടും, വ്യവസായകാര്യങ്ങളെപ്പററി രാജനോടും, കോളജ്കാര്യങ്ങളെപ്പററി ലീലയോടും അവൻ ധാരാളം വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. ആ വീടിനു് ബാബു ഒരു പുതിയ ചൈതന്യം കൊടുത്തു. പൊട്ടിച്ചിരികളും തമാശകളും ധാരാളമായി അവിടെനിന്നു പുറപ്പെട്ടുതുടങ്ങി. പല സന്ധ്യാസമയങ്ങളിലും അവർ നാലുപേരുംകൂടെ ഇരുന്നു ചീട്ടുകളിക്കുമായിരുന്നു

ബാബുവിനു പരിപൂർണ്ണസുഖമായെങ്കിലും, അവനു അവിടെനിന്നു പോകണമെന്നു തോന്നിയില്ല. ജീവിതംമുഴുവനും ആ കുടുംബത്തിൽ കഴിച്ചാൽ കൊള്ളാമെന്നു് അവൻ ആഗ്രഹിച്ചു. ആ കുടുംബത്തിലെ ജീവിതരീതി അവനെ അത്രമാത്രം ആകർഷിച്ചിരുന്നു. പക്ഷെ അതിലും കൂടുതലായി മറെറാരു യുവഹൃദയത്തെ അവൻ അറിയാതെതന്നെ ആരാധിച്ചുതുടങ്ങി. അതു ലീലയുടെതു അല്ലാതെ മറെറാന്നുമല്ലായിരുന്നു.

ബാബുവിന്റെ കാർ അവിടെയുണ്ടായിരുന്ന ആ അവസരത്തിലാണു് രാജനു കാറോടിക്കുവാൻ പഠിക്കണമെന്നു ഒരാഗ്രഹമുണ്ടായതു്. രാജനെ കാറോടിക്കുവാൻ പഠിപ്പിക്കുവാൻ ഒരു രണ്ടാഴ്ചകൂടെ താമസിക്കാമെന്നു നിശ്ചയിച്ചു. അതു് ആ വീട്ടുകാർക്കെല്ലാവർക്കും സന്തോഷമായി. രണ്ടാഴ്ച വളരെ വേഗം കഴിഞ്ഞു. രാജൻ തനിച്ചു കാറോടിക്കുന്നതിനു പഠിക്കുകയും ചെയ്തു. പിന്നെയെന്തുകാരണം പറഞ്ഞാണു അവിടെ കുറെനാൾകൂടെ താമസിക്കേണ്ടതെന്നു് ബാബുവിനു അറിഞ്ഞുകൂടായിരുന്നു. യാതൊരു കാര്യവുമില്ലാതെ അന്യനായ ഒരു യുവാവു് അവരുടെകൂടെ ദീർഘകാലം താമസിക്കുന്നതു് അപവാദത്തിനു കാരണമായെക്കുമെന്നു മേരി സംശയിക്കുന്നതുമൂലം ബാബുവിന്റെ യാത്രയ്ക്കു മേരി അനുവാദം നൽകി. ആ ഒരു സന്ദർഭം വരാതെയിരിക്കുവാൻ ബാബു പ്രതിദിനം പ്രാർത്ഥിച്ചുകൊണ്ടിരിക്കുമായിരുന്നു. പക്ഷെ ആ ദിവസം വരികതന്നെ ചെയ്തു. അവിടെനിന്നു പോകുന്നതിനുമുമ്പായി അവനു ലീലയോടു ചില കാര്യങ്ങളെപ്പററി സംസാരിക്കണമെന്നുണ്ടായിരുന്നു. അതിനൊരു അവസരം അവൻ കാത്തിരിക്കുകയായിരുന്നു.

ബാബുവിന്റെ ചിന്താഗതിയും, തന്നോടുള്ള പ്രത്യേക വാൽസല്യവും സ്ത്രീസഹജമായ വാസനയോടുകൂടെ ലീല ഗ്രഹിച്ചു. അവളുടെ ഹൃദയവും ഏതോ അടക്കുവാൻ വഹിയാത്ത ഒരു വികാരത്തിന്റെ പ്രേരണയ്ക്കു വിധേയമായിരുന്നു. പക്ഷെ വികാരങ്ങളുടെ കോളിളക്കം അനുസരിച്ചു് ഏതു വശത്തേക്കും പാഞ്ഞോടുന്ന അമരമില്ലാത്ത ഒരു തോണിയല്ലായിരുന്നു ലീലയുടെ ഹൃദയം. അവളുടെ ജീവിതലക്ഷ്യം എന്താണെന്നു് അവൾക്കു് ഏററവും വ്യക്തമായിരുന്നു. ആ ലക്ഷ്യത്തിലേക്കു് എത്തിച്ചേരുന്നതിനു് അവളുടെ വ്യക്തിപരങ്ങളായ എല്ലാ ആകാംക്ഷകളെയും അഭിനിവേശങ്ങളെയും ബലികഴിക്കുന്നതിനും അവൾ സന്നദ്ധയായിരുന്നു. ആ ലക്ഷ്യത്തിൽ നിന്നും ദൃഷ്ടി വ്യതിചലിപ്പിക്കുന്നതിനു് അവൾ ഒരുങ്ങിയില്ല. പക്ഷെ യൌവനത്തിലെ മലവെള്ളം പോലെ ഇരച്ചുപൊങ്ങിക്കൊണ്ടിരുന്ന ജന്മവാസനകളോടു ചേർന്നു ബാബുവിനെപ്പോലെ സുകുമാരകളേബരനും സംസ്കാരസമ്പന്നനുമായ ഒരു യുവാവിന്റെ ആകർഷണംകൂടെയായപ്പോൾ ഒരു മനുഷ്യയുവതിമാത്രമായ ലീല ആകെ വലഞ്ഞു. കൊടുങ്കാററിൽ അകപ്പെട്ട നംകൂരമിട്ട ഒരു കപ്പൽപോലെ അവൾ അവിടെത്തന്നെ നിന്നു വട്ടംകൊണ്ടിരുന്നതേയുള്ളു. മുന്നോട്ടോ പുറകോട്ടോ പോകുന്നതിനു് അവൾ അശക്തയായിരുന്നു.

ബാബുവിന്റെ പ്രേമസത്തു് ഊറി വരുന്ന സംഭാഷണം കേട്ടുകൊണ്ടിരിക്കുന്നതു ലീലയ്ക്കു് ഏററവും വലിയ ആനന്ദമായി തോന്നി. ബാബുവിന്റെ സാമീപ്യവും, അവന്റെ സാധനങ്ങളും ഏതോ ഒരു ദിവ്യാനുഭൂതി അവളിൽ ഉൽഭൂതമാക്കി. ബാബു ഇരിക്കുന്ന മുറിയിലെ അന്തരീക്ഷംതന്നെ ചില ശക്തിവിശേഷങ്ങൾക്കു് അധീനമാണെന്നുള്ള ചിന്ത അവളിൽ കടന്നുകൂടി. ലീല തനിച്ചു് ഒരു സ്ഥല

തിരുന്നു് ആലോചിച്ചു. ഭാഗ്യസമ്പന്നനായ ഒരു യുവാവിന്റെ പ്രേയസിയായിത്തീരുന്നതിനു്, ഒരു മാതാവാകുന്നതിനു്, ഒരു കുടുംബത്തിലെ കിരീടംവയ്ക്കാത്ത റാണിയാകുന്നതിനു്—അങ്ങനെ പലതും ആകുന്നതിനു് അവളുടെ ഹൃദയം ആവേശംപൂണ്ടു. ആ അനുഗ്രഹങ്ങൾ എല്ലാം അവളുടെ പാദത്തിൽ സമർപ്പിക്കുവാൻ അനുവാദം അഭ്യർത്ഥിച്ചുകൊണ്ടു് ഒരു യുവാവു വാതില്ക്കൽ നില്ക്കുന്നു. അവൾ ഒരു ചെറിയ സമ്മതം മൂളിയാൽ മതി; ഒരു നേരിയ പ്രോത്സാഹനം നൽകിയാൽ മതി അതെല്ലാംകൊണ്ടു അവളെ അഭിഷിക്തയാക്കുവാൻ. അവളുടെ ഹൃദയത്തിന്റെ വികാരങ്ങളും വിഗതികളും എന്തെല്ലാമെന്നു ബുദ്ധിമതിയായ അവൾ തന്നെ ഗ്രഹിച്ചു. തന്റെ ജന്മവാസനകൾ ഏതെല്ലാം വഴിക്കാണു തന്നെ വലിച്ചുകൊണ്ടുപോകുവാൻ ശ്രമിക്കുന്നതെന്നും അവൾ അറിഞ്ഞു. അതിനു കീഴ്പ്പെടുകയാണോ, അതോ അതിനോടു പോരാടുകയാണോ എന്നുള്ളതായിരുന്നു അവളുടെ പ്രശ്നം. ഒരുവന്റെ ഭാര്യയായിത്തീർന്നാൽ പിന്നെ സ്വന്തമാതാവിനും സഹോദരനും വേണ്ടി യാതൊന്നും ചെയ്വാൻ സാദ്ധ്യമല്ലെന്നും, തന്റെ ജീവിതം ആ രീതിയിൽ സുരക്ഷിതവും സുഖസമൃദ്ധവും ആകുമെങ്കിലും, തനിക്കുവേണ്ടി ജീവിക്കുന്ന മാതാവിനെയും സഹോദരനെയും ഏകരായി വിട്ടിട്ടു, അവരെ കഷ്ടപ്പാടുകൾക്കു ഉഴിഞ്ഞുവെക്കുന്നതു ലീലയ്ക്കു അചിന്ത്യമായി തോന്നി. അവൾ അവിടെ ഇരുന്നുതന്നെ ചില കാര്യങ്ങൾ തീരുമാനിച്ചു. വൃദ്ധയായിത്തീർന്ന തന്റെ മാതാവിനെയും, നിരാശനായിത്തീർന്ന തന്റെ സഹോദരനെയും സംരക്ഷിക്കുന്നതാണു് ഇപ്പോഴത്തെ ജീവിതലക്ഷ്യം എന്നവൾ മനസ്സുകൊണ്ടു നിശ്ചയിച്ചു. എന്നാൽ അതേസമയംതന്നെ ബാബുവിനെക്കൂടാതെയുള്ള ഒരു ജീവിതം അവൾക്കു് അചിന്തനീയവുമായിരുന്നു. അവളുടെ ഹൃദയം അവളറിയാതെ തന്നെ ബാബുവിൽ അത്രമാത്രം ഒട്ടിപ്പിടിച്ചുകഴിഞ്ഞിരുന്നു. ഒരു ചാച്ചിൽവള്ളി അടുത്തു നില്ക്കുന്ന മരത്തിൽ ചുററുകയെന്നുള്ളതു സ്വാഭാവികം മാത്രമാണല്ലോ. അതോടുകൂടെ ലീല മറ്റൊരു പ്രതിജ്ഞയും ചെയ്യുകയുണ്ടായി. ആരെയെങ്കിലും വിവാഹം ചെയ്യുന്നുവെങ്കിൽ അതു ബാബുവിനെ മാത്രമായിരിക്കുമെന്നും, അതസാദ്ധ്യമെങ്കിൽ ജീവിതം അവിവാഹിതയായിത്തന്നെ കഴിയുമെന്നുമായിരുന്നു. ലീലയുടെ തരത്തിൽ പെട്ട ഒരു യുവതിയല്ലായിരുന്നുവെങ്കിൽ ഈ പ്രതിജ്ഞകളും നിശ്ചയങ്ങളും വെറും പെൺകുട്ടികളുടെ ബാലിശങ്ങളായ ആശകൾ എന്നു കരുതി നമുക്കു തള്ളാമായിരുന്നു. പക്ഷേ മേരിയുടെ ഹൃദയദാർഢ്യത്തിൽ നിന്നും മുളച്ചുവന്ന ആ യുവതിയുടെ നിശ്ചയങ്ങൾക്കു് അതിൽതന്നെ ഒരു ശക്തിയുണ്ടായിരുന്നു.

ബാബുവിനു് ആ ഗൃഹത്തിൽ നിന്നും പോകുവാനുള്ള സമയം അതിക്രമിച്ചിരുന്നു. ഓരോ ഒഴിവുകഴിവുകൾ പറഞ്ഞു് അവൻ ഇത്രയും നാൾ താമസിച്ചു. ഇനി അതത്ര ഭംഗിയല്ലെന്നു് അവനും മനസ്സിലായി. പക്ഷേ ആ വീട്ടിൽനിന്നും പിരിഞ്ഞുപോകുന്നതു്, പ്രത്യേകിച്ചു ലീലയില്ലാത്ത ഒരു സ്ഥലത്തു താമസിക്കുന്നതു് അവനു ദുസ്സഹമായി തോന്നി. പക്ഷേ പോകുന്നതിനു മുമ്പായി അവനു ലീലയോടു ചില കാര്യങ്ങൾ എല്ലാം ഹൃദയം തുറന്നു പറയണമെന്നുണ്ടായിരുന്നു. അതിനടുത്ത ശനിയാഴ്ച സന്ധ്യാസമയം അവർക്കതിനു സൌകര്യം ലഭിച്ചു. മേരി ഫാക്ടറിയിൽ പോയിരുന്നു. രാജൻ അവരുടെ പുരയിടത്തിൽ എവിടെയോ ഒരു കസേരയുമെടുത്തിട്ടു് ഏതോ വായിച്ചുകൊണ്ടിരുന്നു. ആ സമയം ലീല വായിച്ചുകൊണ്ടു നടുമുറിയിൽ ഇരിക്കയായിരുന്നു. ബാബു തുടിക്കുന്ന ഹൃദയത്തോടെ അവളുടെ അടുത്തുള്ള ഒരു കസേരയിൽ ഇരുന്നു. പക്ഷേ എന്താണു പറയേണ്ടതെന്നവനറിഞ്ഞുകൂടായിരുന്നു. വിടർന്നു വരുന്ന ഒരു റോസാപ്പൂവിനെ അനുസ്മരിപ്പിക്കുന്ന ലീലയുടെ മന്ദഹാസം അവനെ ധൈര്യപ്പെടുത്തി.

"ലീലേ!"

അവൾ വീണ്ടും ഒന്നു മന്ദഹസിച്ചു.

# ക്രിസ്തുമതവും കമ്യൂണിസവും

((ഡോക്ടർ സ്റ്റാൻലി ജോൺസ്)

തിരുവനന്തപുരത്തു വച്ചു ഡോക്ടർ സ്റ്റാൻലി ജോൺസ് വിക്ടോറിയ ജൂബിലി ടൌൺഹാളിൽ വച്ചു പറഞ്ഞ ഒരു പ്രസംഗമാണു ചുവടെ ചേർക്കുന്നതു്:—

ഞാൻ ഇവിടെ സന്നിഹിതനായിരിക്കുന്നതു് ഒരു അമേരിക്കൻ പ്രചാരകനോ പ്രതിനിധിയോ ആയിട്ടല്ലായെന്നു ഞാൻ ആദ്യമേ പ്രസ്താവിച്ചുകൊള്ളട്ടെ. എന്റെ ഒന്നാമത്തെ കടപ്പാടു ക്രിസ്തുവിനോടും ക്രിസ്തുമതത്തോടുമാണു്. എന്റെ സ്വദേശമായ അമേരിക്കയെ ഞാൻ വളരെ കർക്കശമായി നിരൂപണം ചെയ്യാറുണ്ടു്. അതു് എന്റെ മാതൃരാജ്യത്തോടുള്ള ഭക്തികൊണ്ടു മാത്രമാണു്. ഞാൻ എന്റെ മാതൃഭൂമിയേയും സ്നേഹിക്കുന്നു. പക്ഷേ അതു രണ്ടാമതായിട്ടു മാത്രം.

ഞാൻ കമ്മ്യൂണിസത്തെ എതിർക്കുകയും വെറുക്കുകയും ചെയ്യുന്നെങ്കിൽ അതെനിക്കാരോടും വ്യക്തിപരമായ വിരോധമുണ്ടായിട്ടല്ല. കമ്മ്യൂണിസം എന്താണെന്നറിയുന്നതിനു് അതിന്റെ വിവിധ വശങ്ങളെ അപഗ്രഥനം ചെയ്യേണ്ടിയിരിക്കുന്നു. ഈ വിഷയത്തെ അധികരിച്ചു പതിനെട്ടു വർഷം മുൻപു ഞാനൊരു പുസ്തകം രചിച്ചിട്ടുണ്ടു്. റഷ്യയുടെ പ്രാരംഭപ്രവർത്തനങ്ങളെ ഞാൻ അതിൽ വിശദീകരിക്കാൻ ശ്രമിച്ചിട്ടുണ്ടു്. കമ്മ്യൂണിസ്റ്റുസിദ്ധാന്തം സംബന്ധിച്ച പരിശോധനാത്മകമായ പ്രവർത്തനങ്ങൾ റഷ്യൻ അതിർത്തിക്കുള്ളിൽ മാത്രമേ നടത്തുകയുള്ളായിരിക്കുമെന്നു് അന്നു ഞാൻ വിചാരിച്ചു. എന്നാൽ റഷ്യൻ കമ്മ്യൂണിസം അന്യരാജ്യസീമകളെ അതിലംഘിച്ചു പ്രവർത്തനങ്ങൾ തുടരുകയുണ്ടായി. ആദ്യമായി സമീപരാജ്യമായ ഫിൻലണ്ടു് മുഴുവനും റഷ്യയുടെ അധീനതയിലാക്കി. അടുത്തതായി എസ്തോണിയാ രാജ്യത്തിന്റെ മേൽ കൈവച്ചു. അവിടെ തുലോം വ്യത്യസ്ഥമായ ഒരു പരിപാടി സ്വീകരിക്കുകയുണ്ടായി. എസ്തോണിയാക്കാരെ റഷ്യയിലേക്കു കൊണ്ടുപോകയും പകരം റഷ്യാക്കാരെ എസ്തോണിയായിൽ കുടിപാർപ്പിക്കുകയും ചെയ്തു. റഷ്യയിലേക്കു കൊണ്ടുവന്ന എസ്തോണിയാക്കാരുടെ പേരുകൾ പോലും മാറുകയുണ്ടായി. റഷ്യയ്ക്കു് അന്തമില്ലാത്ത അതൃത്തികളുള്ള ഒരു രാജ്യമാണുള്ളതു്. അതു് അവളുടെ ആളുകളുടെ ആവശ്യത്തിൽ വളരെ മടങ്ങു കൂടുതലുമാണു്. പിന്നെയെന്തിനാണു സ്വതന്ത്രരായി കഴിഞ്ഞുകൂടുന്ന ചെറുരാജ്യങ്ങളെ റഷ്യ വിഴുങ്ങുന്നതെന്നു് അറിഞ്ഞുകൂടാ. റഷ്യാ ലോകത്തിലെ പറുദീസായാണെന്നു് അവകാശപ്പെടുന്നു. റഷ്യയിൽ ചില കാര്യങ്ങൾക്കു സമത്വമുണ്ടെന്നു ഞാൻ സമ്മതിക്കുന്നു. റഷ്യർ മാത്രമല്ലാ സർവ്വലോകരും ഒരു പുതിയ ലോകത്തിനു വേണ്ടി ആകാംക്ഷയുള്ളവരാണു്.

കമ്മ്യൂണിസവും ക്രിസ്തുമതവും, രണ്ടും ഒരു നവ്യവ്യവസ്ഥിതിയിൽ

(new order) വിശ്വസിക്കുന്നു. "നിന്റെ രാജ്യം വരേണമേ, നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ" എന്നു യേശു പ്രാർത്ഥിച്ചു. മാർക്സും ഇതുപോലെ ഒരു പുതു വ്യവസ്ഥിതിക്കായി കാംക്ഷിച്ചു. രൂപാന്തരപ്പെട്ട ഒരു ലോകത്തിൽ ഞാൻ വിശ്വസിക്കുന്നു. ലോകം രൂപാന്തരം പ്രാപിച്ചാൽ കൂടുതൽ സൽഫലങ്ങൾ സിദ്ധിക്കുന്നതാണ്. മതം ഒരു മെച്ചമായ വ്യവസ്ഥിതിയെ ഉല്പാദിപ്പിക്കുന്നു. എന്നാൽ കമ്യൂണിസം പറയുന്നതു് മതം മനുഷ്യനു് "കറുപ്പാ"ണെന്നാണ്. ഇതു ക്രിസ്തുമതവും കമ്യൂണിസവും തമ്മിലുള്ള അതിപ്രധാനമായ ഒരു വ്യത്യാസമാണ്.

എന്നാൽ രണ്ടു മാർഗ്ഗവും, അവസരം, സാദ്ധ്യത, സമത്വം, (Opportunity, Possibility & Equality) എന്നിവയിൽ വിശ്വസിക്കുന്നു. യേശുവിന്റെ അമ്മയായ മറിയാമ്മിന്റെ പാട്ടിൽ "വിശന്നിരിക്കുന്നവരെ നന്മകളാൽ നിറച്ചു സമ്പന്നന്മാരെ വെറുതെ അയച്ചുകളഞ്ഞിരിക്കുന്നു" എന്നാണു പറയുന്നതു്.

ക്രിസ്തു തന്റെ പരസ്യ ശുശ്രൂഷയുടെ പ്രാരംഭവേളയിൽ നസറേത്തിൽ വച്ചു തന്റെ പ്രകടനപത്രിക (Manifesto) പ്രഖ്യാപനം ചെയ്കയുണ്ടായി. അതിപ്രകാരമായിരുന്നു.

"ദരിദ്രന്മാരോടു സുവിശേഷം അറിയിക്കാൻ കർത്താവു എന്നെ അഭിഷേകം ചെയ്കയാൽ അവന്റെ ആത്മാവു എന്റെമേലുണ്ടു്. ബദ്ധന്മാർക്കു വിടുതലും കുരുടന്മാർക്കു കാഴ്ചയും പ്രസംഗിപ്പാനും പീഡിതന്മാരെ വിടുവിച്ചയപ്പാനും കർത്താവിന്റെ പ്രസാദവർഷം പ്രസംഗിപ്പാനും എന്നെ അയച്ചിരിക്കുന്നു."

യഹൂദന്മാർ അൻപതു വർഷംതോറും ആഘോഷിച്ചുവന്ന ജൂബിലിയെപ്പററിയാണു് ക്രിസ്തു അവിടെ അനുസ്മരിക്കുന്നതു്. ജൂബിലിതോറും അടിമകളെ സ്വതന്ത്രരാക്കുക, കടം ഇളവു ചെയ്യുക ആദിയായി വിപ്ളവകരമായ പല നടപടികളും യഹൂദന്മാർ അലംഘനീയമായി അനുഷ്ഠിച്ചുപോന്നു.

അണുശക്തിയുടെ പ്രവർത്തനംമൂലം പട്ടിണിയും ദാരിദ്ര്യവും പരിഹരിക്കാവുന്നതാണ്. കമ്യൂണിസ്റ്റുകൾ പറയുന്നതു വ്യക്തികളെ രൂപാന്തരപ്പെടുത്തിയാൽ സമൂഹം നന്നാകുമെന്നാണ്. ക്രിസ്തുമതം പഠിപ്പിക്കുന്നതു വ്യക്തികളധിവസിക്കുന്ന സമൂഹത്തെ ആദ്യം രൂപാന്തരപ്പെടുത്തണമെന്നും പിന്നീടു വ്യക്തികൾ ആ സമൂഹത്തിന്റെ സ്വാധീനംമൂലം രൂപാന്തരപ്പെടുമെന്നുമാണ്. സാമ്പത്തികവും സാന്മാർഗ്ഗികവും ആദ്ധ്യാത്മികവുമായ ഉയർന്ന ജീവിതമാനദണ്ഡം വേറെ എവിടെനിന്നു ലഭ്യമാകുമെന്നു ഞാൻ ചോദിച്ചുകൊള്ളട്ടെയോ.

ക്രിസ്തുമാർഗ്ഗവും കമ്യൂണിസവും വസ്തുമയമായ (Materialism) വിശ്വാസങ്ങളാണ്. മതങ്ങളിൽ വച്ചു ഏററവും കൂടുതൽ വസ്തുമയമായ വിശ്വാസമുള്ളതു ക്രിസ്തുമതത്തിനാണ്. വസ്തുക്കളുടെ രൂപാന്തരത്തിൽ ആദ്ധ്യാത്മിക ശക്തി പ്രവർത്തിക്കേണ്ടതുണ്ടു്. ദൈവം വസ്തുക്കളിൽ കൂടെയാണു് പ്രവർത്തിക്കുന്നതു്. മനുഷ്യരുടെ പ്രശ്നപരിഹാര വിഷയത്തിൽ ദൈവം അതീവ തല്പരനാണ്. യേശുക്രിസ്തു പ്രഖ്യാപനം ചെയ്ത ദൈവരാജ്യം ആദർശപരമല്ലായിരുന്നു. അതു് മുഴുവൻ റീയലിസമായിരുന്നു. (യാഥാർത്ഥ്യബോധം.) ദൈവരാജ്യം യഥാർത്ഥ റീയലിസമത്രെ. കമ്മ്യൂണിസവും ക്രിസ്തുമതവും റീയലിസത്തിൽ വിശ്വസിക്കുന്നു. വ്യക്തിവാദത്തിനും സമഷ്ടിവാദത്തിനും (individualism & Collectivism) ഉപരിയായി മൂന്നാമതൊരു അവസ്ഥ സംജാതം ചെയ്യേണ്ടിയിരിക്കുന്നു. ലോകത്തിൽ തന്റെ അയൽക്കാരനെ സ്നേഹിച്ചു് അവനെ സഹായിക്കുക എന്ന തത്വമാണതു്.

ക്രിസ്തുമതവും കമ്മ്യൂണിസവും "ആവശ്യമനുസരിച്ചുള്ള വിതരണത്തിലും കഴിവനുസരിച്ചുള്ള സംഭാവനയിലും" (distribution according to need and Contribution according to ability) വിശ്വസിക്കുന്നു.

ഒന്നാംശതകത്തിൽ ക്രിസ്തുസഭയുടെ ആരംഭകാലത്തു് വർഗ്ഗരഹിതമായ ഒരു സമൂഹം രൂപം പ്രാപിച്ചുവന്നു. അന്നു് എല്ലാ വസ്തുവകകളും പൊതുവെന്നെണ്ണി ഓരോരുത്തനു് അവനവന്റെ ആവശ്യപ്രകാരം നൽകയും ചെയ്തുപോന്നതായി വായിക്കുന്നു. അതു പരപ്രേരണ കൂടാതെ സ്വാഭാവികമായി വിനയപൂർവം വന്നു ഭവിച്ച ഒരു വ്യവസ്ഥിതി ആയിരുന്നു (It came simply and humbly) ഇന്നത്തെ ജനസമൂഹത്തിന്റെ പ്രമാണം "കൊതിക്കനുസരണം വിതരണം" എന്നത്രെ (distribution according to greed) സെൻറ് പോൾ പറയുന്നതു് അദ്ധ്വാനിക്കാത്തവൻ ഭക്ഷിക്കാൻ യോഗ്യനല്ലയെന്നാണ്. കമ്മ്യൂണിസ്റ്റുകൾ ഈ പ്രമാണം സെൻറ് പോളിന്റെ പക്കൽനിന്നും പകർത്തിയതാണെന്നു പറയും. കമ്മ്യൂണിസത്തിനകത്തെ നല്ല പ്രമാണങ്ങൾ ക്രിസ്തുമാർഗ്ഗത്തിൽനിന്നും എടുത്തിട്ടുള്ളവയാണ്. (For the good in Communism Christianity is the grand-mother of that goodness) കമ്മ്യൂണിസത്തിലെ നന്മയായ സകലത്തിന്റെയും അസ്ഥാനമായ വല്യമ്മ ക്രിസ്തുമതമാണ്. ഉല്പാദനവും വിതരണവും സംബന്ധിച്ച കമ്മ്യൂണിസ്റ്റ് സിദ്ധാന്തം ഒന്നാംനൂററാണ്ടിലെ ക്രിസ്തുശിഷ്യരുടെ ഇടയിലുണ്ടായിരുന്ന തത്വസംഹിതയ്ക്കു തുല്യമാണ്. ഒരു പുതിയ രാജ്യം കെട്ടിപ്പണി

ചെയ്യണമെന്ന് ഇരുക്കൂട്ടരും പറയുന്നു. ദൈവരാജ്യം കെട്ടിപ്പണി ചെയ്യണമെന്നു ക്രൈസ്തവരും ലെനിന്റെ രാജ്യം വിസ്തൃതമാക്കണമെന്നു കമ്മ്യൂണിസ്റ്റുകളും വിചാരിക്കുന്നു. ഒന്ന് ആസ്തിക്യവും ഒന്ന് നാസ്തിക്യവും അത്രെ. റഷ്യൻകമ്മ്യൂണിസം ദൈവം ഉണ്ടെന്നു വിശ്വസിക്കുന്നില്ല. ക്രിസ്തുമതം ദൈവത്തിൽ അത്യവസാനം വിശ്വസിക്കുന്നു. ദൈവവിശ്വാസമില്ലാത്തതിനാൽ അഖിലാണ്ഡത്തിന്റെയും അതിലധിവസിക്കുന്ന മനുഷ്യരാശിയുടെയും പ്രാരംഭം, നിലനിൽപ്പ്, രൂപാന്തരം എന്നിവയെപ്പറ്റി വളരെ വ്യത്യസ്തങ്ങളായ വിധം ചിന്തിക്കയും പഠിപ്പിക്കുകയും ചെയ്യുന്നു. എല്ലാം യാദൃച്ഛികമായി സംഭവിക്കുന്നു എന്നവർ ചിന്തിക്കുന്നു. അതല്ലാ എല്ലാം ദൈവത്തിന്റെ നിശ്ചയമനുസരിച്ചു നടക്കുന്നു എന്നു ക്രിസ്ത്യാനികൾ വിശ്വസിക്കുന്നു. ദൈവം ഇല്ലായെന്നു പറയുകതന്നെ കഷ്ടകാലമത്രെ. അതു അശാസ്ത്രീയവുമാണ്. നമുക്ക് ഈശ്വരനുമായി പ്രതിവാസംതോറും സംസർഗ്ഗമുണ്ട്. ഇക്കാര്യത്തിൽ ക്രിസ്ത്യാനികളും കമ്മ്യൂണിസ്റ്റുകളുമായി സന്ധിയില്ലാത്ത അഭിപ്രായാന്തരമുണ്ട്.

കമ്മ്യൂണിസം ടോട്ടാലിട്ടേറിയത്തിലേക്കു (സ്വേച്ഛാധിപത്യം) മാർച്ചു ചെയ്യുകയാണ്. അതു മനുഷ്യസമുദായത്തിൽനിന്നും ജനഹൃദയങ്ങളിൽനിന്നും ദൈവത്തെ ആട്ടിപ്പായിക്കാൻ ദൃഢപ്രയത്നം ചെയ്തുവരികയാണ്. ഓരോ വ്യക്തിയെക്കാൾ രാഷ്ട്രം എത്രയോ പ്രാധാന്യമേറിയവനാണ്.

ഏതു പാപവും ഉപയോഗിച്ചു കമ്മ്യൂണിസം നടപ്പിലാക്കുക (use any means to get to the end) കാര്യസാദ്ധ്യത്തിന് ഏതു മാർഗ്ഗവും അവലംബിക്കാം. മോഷണമോ കൊലയോ, അട്ടിമറിയോ, ഏതും ചെയ്യാം. കമ്മ്യൂണിസ്റ്റ് വ്യവസ്ഥിതി നടപ്പിലാക്കണം അത്രമാത്രം അതാണു പ്രധാനസന്ദേശം. ക്രിസ്തുമതവും ഉൽകൃഷ്ടസാദ്ധ്യത്തിനായുള്ള മാർഗ്ഗത്തിൽ വിശ്വസിക്കുന്നു. പക്ഷെ ഒരു വ്യത്യാസം. തെറ്റായ മാർഗ്ഗമുപയോഗിച്ചാൽ തെറ്റായ ഫലമേ പ്രാപിക്കയുള്ളു. മാർഗ്ഗം ഫലത്തെ കുറിക്കുന്നു. മാർഗ്ഗത്തിൽനിന്നും വിഭിന്നമായ ലക്ഷ്യം ലഭ്യമാകാൻ സാദ്ധ്യമല്ല. മതവും സന്മാർഗ്ഗികചട്ടങ്ങളും നിയമവും ഇതിന്റെ അടിസ്ഥാനത്തിൽ വിഭിന്നങ്ങളാണ്. കമ്മ്യൂണിസ്റ്റ് മാനിഫെസ്റ്റോയിൽ, ഇന്നു നിലവിലിരിക്കുന്ന എല്ലാ സ്ഥാപനങ്ങളെയും അധികാരമുപയോഗിച്ചു ഇല്ലായ്മ ചെയ്യെങ്കിൽ മാത്രമെ അവസാന ലക്ഷ്യത്തിൽ എത്തിച്ചേരുകയുള്ളു എന്നു ലെനിൻ പറയുന്നു. (The end will be maintained only by the forcible overthrow of all existing institutions).

നിങ്ങൾ ശക്തി ഉപയോഗിച്ചാൽ അവസാനംവരെ ആ ശക്തി (Force)യെ സംരക്ഷിക്കയും ഉപയോഗിക്കയും ചെയ്യേണ്ടതായിവരും. അവസാനം സ്വാതന്ത്ര്യത്തെത്തന്നെ ശക്തികൊണ്ടു നിരോധിക്കേണ്ടിവരും. ഇന്ത്യൻ കമ്മ്യൂണിസ്റ്റുകൾ പറയുന്നതു അവർ ശക്തി ഉപയോഗിക്കാതെ നിയമാനുസരണം അധികാരം കൈക്കലാക്കുമെന്നാണ്. ഞാൻ ചോദിക്കുന്നു ഇന്ത്യയിലെ കമ്മ്യൂണിസ്റ്റുകൾ, പണിമുടക്ക് ലഹളകൾ, സാബട്ടേജ്, ചിന്താകുഴപ്പം തൊഴിലാളിബഹളം എന്നിവയ്ക്ക് നേതൃത്വം നൽകുകയുണ്ടായിട്ടില്ലയെന്ന്. പല തീവണ്ടിയപകടങ്ങൾക്ക് അവർ ഉത്തരവാദികളായിരുന്നിട്ടില്ലേ. ഒരു തീവണ്ടിയുടെ പാളം തെറ്റിക്കുന്നതിന് കമ്മ്യൂണിസ്റ്റുകാരാൽ നിയുക്തനായ ഒരു യുവാവു എന്റെ പക്കൽ കുറ്റം സമ്മതിക്കുകയുണ്ടായി. കമ്മ്യൂണിസ്റ്റുകൾ അട്ടിമറിപ്രസ്ഥാനം ഉപേക്ഷിച്ച് ബാലറ്റുപെട്ടികൾമൂലം അധികാരം കൈക്കലാക്കണം. പക്ഷേ ബാലറ്റുപെട്ടികളാൽ രൂപീകൃതമാകുന്ന ജനകീയഭരണത്തിൽ അവർ വിശ്വസിക്കുന്നില്ലെന്നു പ്രസ്താവിച്ചിട്ടുണ്ട്. അധികാരം കയ്യിൽ വന്നാൽ ബാലറ്റുപെട്ടികൾ ഉപേക്ഷിക്കുമെന്നുതന്നെയല്ല, ഇന്നവർ വളരെയധികം പ്രഘോഷിക്കുന്ന ഐക്യമുന്നണിയും തച്ചുടയ്ക്കുന്നതാണ്. റഷ്യയിൽ ആരാധനാസ്വാതന്ത്ര്യവും മതസ്വാതന്ത്ര്യവും ഉണ്ട്. പക്ഷേ അവിടെ മതവിപരീതകക്ഷികളിൽ ചേരുന്നതിനും, മതവിപരീതപ്രചാരത്തിനും അനുവാദമുണ്ട്. എന്നാൽ ഒരുവൻ വിശ്വസിക്കുന്ന മതം പ്രചരിപ്പിക്കാൻ അനുവാദ യില്ല. രാഷ്ട്രത്തിനു പരിയായി നിലകൊള്ളാൻ സാദ്ധ്യമല്ലെങ്കിൽ മതത്തിന് എന്തുസ്ഥാനമാണുള്ളത്. ആരാധിക്കുന്നതിനു സ്വാതന്ത്ര്യമുണ്ട്. പക്ഷേ അതു അന്യരോടു പറയുവാൻ സ്വാതന്ത്ര്യമില്ല. കമ്മ്യൂണിസ്റ്റു പാർട്ടിയിൽ മതം ഒരു സ്വകാര്യസംഗതിയായി പരിഗണിക്കുന്നതാണെന്നു ലെനിൻ പറഞ്ഞിട്ടുണ്ട്. ഞാൻ പശ്ചിമജർമ്മനിയിൽ സഞ്ചരിച്ചിട്ടുണ്ട്. പൂർവ്വജർമ്മനിയിൽ എനിക്കു പ്രവേശനം ലഭിച്ചിട്ടില്ല. അതു റഷ്യാക്കാരുടെ അധീനതയിലാണ്. പന്ത്രണ്ടു ലക്ഷം ആളുകൾ കിഴക്കേ ജർമ്മനിയിൽ നിന്നും പാശ്ചാത്യശക്തികളുടെ സംരക്ഷണയിലിരിക്കുന്ന പടിഞ്ഞാറെ ജർമ്മനിയിൽ അഭയം പ്രാപിച്ചിട്ടുണ്ടെന്നു നിങ്ങളറിയുമ്പോൾ റഷ്യൻ ഭരണത്തിൻകീഴിലെ "പറുദീസാ" എന്താണെന്നു ഊഹിക്കാമല്ലോ. ഒരു ജർമ്മൻ നാണയമായ മാർക്കിന്റെ (Mark) വില കിഴക്കെജർമ്മനിയുടേതിനേക്കാൾ നാലിരട്ടിയാണു പടിഞ്ഞാറെ ജർമ്മനിയിൽ എന്നോർക്കുമ്പോൾ അവിടത്തെ സാമ്പത്തികനില മനസ്സിലാക്കാവുന്നതാണ്. പൂർവ്വജർമ്മൻ പ്രദേശത്തു സർവ്വത്ര അരക്ഷിതാവസ്ഥയും ഭയവും നടമാടുന്നു എന്നു എന്റെ സഞ്ചാരവേളയിൽ ലഭിച്ച തെളിവുകൾ സാക്ഷിക്കുന്നു. അതിലേക്കു വ്യക്തമായ പല സംഭവങ്ങളും തെളിവുകളും ചൂണ്ടിക്കാണിക്കാവുന്നതാണ്. റഷ്യൻ നുകം ചുമക്കുന്ന അഭിനവചൈനയും ഈ അനുഭവങ്ങളിൽ കൂടെ കടന്നുകൊണ്ടിരിക്കയാണ്.

ഞാൻ സത്യദൈവത്തിൽ വിശ്വസിക്കുന്നു. അതു ഞാൻ പൂർണ്ണശക്തിയോടും പൂർണ്ണാത്മാവോടും പൂർണ്ണമനസ്സോടും ചെയ്യുന്നു. ദൈവരാജ്യം നിത്യമാണ്. അതു വ്യക്തിപരമായ ഒരു ജീവിതമാർഗ്ഗവുമാണ്. അതു തന്നെപ്പോലെതന്നെ തന്റെ അയൽക്കാരനെ സ്നേഹിപ്പാൻ പഠിപ്പിക്കുന്നു.

## വാരപഞ്ചാംഗം

| | ഏപ്രിൽ | മീനം. | ന്യ. |
|---|---|---|---|
| ഞായർ | 6 | 24 | 24 |
| തിങ്കൾ | 7 | 25 | 25 |
| ചൊവ്വാ | 8 | 26 | 26 |
| ബുധൻ | 9 | 27 | 27 |
| വ്യാഴം | 10 | 28 | 28 |
| വെള്ളി | 11 | 29 | 29 |
| ശനി | 12 | 30 | 30 |

### Thought for the Week

The greatest thing that can happen to any human soul is to become utterly filled with love; and self-sacrifice is love's natural expression.

Archbishop Temple.

THE CHURCH WEEKLY

## മർത്തമറിയം വനിതാസമാജം.

കോട്ടയം മഹായിടവകയിലുള്ള മർത്തമറിയം സമാജത്തിന്റെ ശാഖയിലെ സെക്രട്ടറിമാർക്കും മററു പ്രവർത്തകർക്കുംവേണ്ടി ഒരു പരിശീലന ക്യാമ്പ് അടുത്തയാഴ്ചയിൽ കുഴിമററത്തുവച്ചു നടത്തുന്നതാണെന്നു നോട്ടീസുകൾ പ്രസിദ്ധം ചെയ്തിട്ടുണ്ട്. സാമൂഹ്യസേവനത്തിൽ ഏർപ്പെട്ടിരിക്കുന്നവർക്കു ശരിയായ പരിശീലനം ലഭിക്കേണ്ടതു് അത്യന്താപേക്ഷിതമാണ്. ഏതു പ്രവർത്തനസരണിയിലും പരിശീലനം ലഭിച്ചവരുടെ പ്രാധാന്യം എത്രമാത്രമുണ്ടെന്നു് അതു സംബന്ധിച്ച് പാശ്ചാത്യരാജ്യങ്ങളിൽ സ്ഥാപിതമായിരിക്കുന്ന പല പരിശീലനകേന്ദ്രങ്ങൾ വ്യക്തമാക്കുന്നു. വൈ. എം. സി. എ, വൈ. ഡബ്ളിയു. സി. എ., എസ്. സി. എം., സണ്ടേസ്കൂൾ അസ്സോസിയേഷൻ മുതലായ സാമൂഹ്യസംഘടനകൾ ഇങ്ങനെയുള്ള പരിശീലന ക്ളാസ്സുകൾ നടത്താറുണ്ട്. അവയുടെ പ്രയോജനവും വളരെയാണ്. സുറിയാനി സമുദായം അങ്ങനെയുള്ള പരിശീലനത്തിന്റെ പ്രാധാന്യം അറിഞ്ഞുവരുന്നേയുള്ളൂ. ശരിയായ പരിശീലനം ലഭിച്ച പുരോഹിതന്മാരുടെ അഭാവം നമ്മുടെ സമുദായം എത്രമാത്രം അനുഭവിച്ചുകൊണ്ടിരിക്കുന്നു. അതിന്റെ പരിഹാരാർത്ഥം അത്യധികം പ്രതീക്ഷകളോടും ആശംസകളോടുംകൂടെ സമാരംഭിച്ച തീയളോജിക്കൽസിമ്മനാരി സാമ്പത്തികാരിഷ്ടതകളുടെ മർദ്ദനത്തിൽ നിർജ്ജീവമായിക്കഴിയുകയാണ്. മററു സഭകൾ വൈദീക പരിശീലനത്തിനുവേണ്ടി ചെലവാക്കുന്ന സംഖ്യകൾ നമ്മെ അൽഭുതപ്പെടുത്തുക തന്നെ ചെയ്യും. അത്രമാത്രം ശ്രദ്ധയാണ് പുരോഹിതന്മാരുടെ പരിശീലനത്തിൽ റോമൻ കത്തോലിക്ക് സഭ, ആംഗ്ലിക്കൻ സഭ ആദിയായ ക്രൈസ്തവ സഭകൾ നൽകുന്നതു്. സൃഷ്ടിപരമായ പല സംരംഭങ്ങളും സ്തംഭനാവസ്ഥയിലിരിക്കുന്ന പരിതസ്ഥിതിയാണ് നിർഭാഗ്യവശാൽ നാം നേരിടേണ്ടിയിരിക്കുന്നതു്. എതാനും ചില പ്രവർത്തനങ്ങൾ മുടങ്ങാതെ നടന്നു പോരുന്നതു് ആശാവഹജനകമാണ്. അങ്ങനെയുള്ള പരിശ്രമങ്ങളിൽ ഒന്ന് മർത്തമറിയം വനിതാസമാജമാണ്. സ്ത്രീകൾക്കു സഹജമായുള്ള ക്ഷമയും, കർത്തവ്യബോധവും, ദൈവാശ്രയവും, ആ സംരംഭം കെട്ടുപോകാതെ നിലനിറുത്തുവാൻ സഹായിച്ചിരിക്കണം. സമുദായത്തിന്റെ പുരോഗതിക്ക് ഇതിനെക്കാൾ പ്രാധാന്യമുള്ള പ്രസ്ഥാനങ്ങൾ ഏതെങ്കിലുമുണ്ടെങ്കിൽ അതു് വൈദിക പരിശീലനം മാത്രമാണെന്നു തോന്നുന്നു. സ്ത്രീകളുടെ ഔന്നത്യനില സമുദായത്തിന്റെ ഐശ്വര്യത്തെ പ്രഖ്യാപനം ചെയ്യുന്നു. അവരുടെ ധാർമ്മികവും സദാചാരപരവുമായ ദൃഢനില സമുദായ പുരോഗതിയുടെ അടിസ്ഥാനശിലയാണ്. ആ പ്രാധാന്യം അംഗീകരിക്കാത്ത യാതൊരു സമുദായവും പുരോഗമിക്കുവാൻ പോകുന്നില്ല. കോട്ടയം മഹായിടവകയിൽ സാധിച്ചിരിക്കുന്ന ഈ പരിശീലന ക്യാമ്പ് ഒരു സ്ഥിരവും ക്രമവുമായ നടപടിയായിത്തീരേണ്ടതും ഇതര മഹായിടവകകൾ ഇതനുകരിക്കേണ്ടതുമാണ്. സമുദായ കേന്ദ്രത്തിന്റെ ഉദാരമായ പ്രോത്സാഹനം ഈ സംരംഭത്തിനു് ലഭിക്കേണ്ടതുമാണ്. സമുദായ ആക്ഷൻ കമ്മററിയുടെ പരിശ്രമം ഫലപ്രാപ്തിയിലെത്തുന്നയവസരത്തിൽ മർത്തമറിയം വനിതാ സമാജം വിസ്മരിക്കപ്പെടുകയില്ലെന്നും, പരിശീലന ക്യാമ്പുകളുടെ സഹായാർത്ഥം ഗണ്യമായ ഗ്രാൻറു നൽകപ്പെടുമെന്നും ന്യായമായി പ്രതീക്ഷിക്കാവുന്നതാണ്.

---

## മർത്തമറിയംവനിതാസമാജം

(മിസ്സിസ് എ. ജോർജ്)

നമ്മുടെ സഭയ്ക്കു പുതിയ ഒരദ്ധ്യായം ആരംഭിച്ചിരിക്കുന്ന ഈ വേളയിൽ എല്ലാ പ്രവർത്തനങ്ങൾക്കും ഒരു നവജീവൻ വീണിരിക്കുന്നതു സന്തോഷകരമാണ്. നമ്മുടെ സ്ത്രീകളുടെ കൂട്ടായ്മയും ആത്മീയ വളർച്ചയും മുഖ്യമായി നടത്തപ്പെടുന്ന മർത്തമറിയം വനിതാസമാജത്തിനും തങ്ങളെ സംഘടിപ്പിച്ചു തങ്ങളുടെയും സഭയുടെയും അഭിവൃദ്ധിക്കായി പ്രവർത്തിക്കേണ്ട ആവശ്യബോധം കൂടുതലായി വന്നിരിക്കുന്നു.

കോട്ടയം ഭദ്രാസന ഇടവകയിൽ നാല്പതിൽ പരം ശാഖകൾ ഈ സമാജത്തിനുണ്ട്. എല്ലാററിനും ഓരോ സെക്രട്ടറിമാരും ഉണ്ട്. അവരുടെ മേൽനോട്ടത്തിൽ ആഴ്ചതോറും ഓരോ മീററിങ്ങും നടക്കുന്നുണ്ട്. എന്നാൽ ഈ സംഘങ്ങൾ സന്ദർശിക്കുമ്പോൾ സെക്രട്ടറിമാർക്കു കാര്യപരിപാടി തയ്യാറാക്കുന്നതിനോ, മീററിങ്ങ് ഉത്തരോത്തരം അഭിവൃദ്ധിപ്പെടുത്തി അംഗങ്ങൾക്കു പ്രയോജനപ്പെടുവാൻ തക്കവണ്ണം നടത്തുന്നതിനോ പരിചയക്കുറവു കാണുന്നുണ്ട്. ഈ കുറവു അല്പസല്പമായിട്ടെങ്കിലും പരിഹരിക്കപ്പെടുവാനും ഇവർക്കെല്ലാവർക്കും ക്രിസ്തീയ കൂട്ടായ്മയിൽ കുറെ ദിവസങ്ങൾ പ്രയോജനപ്പെടുത്തുവാനും പലവിഷയങ്ങളെപ്പററി പഠിക്കുവാനും പ്രാർത്ഥിക്കുവാനും മററുമായി ഒരു സന്ദർഭം ഉണ്ടാക്കുന്നതു നല്ലതെന്നു കമ്മററിക്കു ബോദ്ധ്യപ്പെടുകയാൽ ഏപ്രിൽ 7—ാംനു വൈകുന്നേരം മുതൽ 15—ാംനു ഉച്ചവരെ കുഴിമററത്തു വച്ചു ഒരു പരിശീലന ക്ളാസു നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. ഈ പരിശീലന ക്ളാസ്സിന്റെ പൊതുവിഷയം "ക്രിസ്തുവിൽ പുതിയ സൃഷ്ടി" എന്നതാകുന്നു. ഇതിൽ വേദപഠനം, സഭയുടെ വിശ്വാസവും ക്രമങ്ങളും, ക്രിസ്തീയഭവനം, സെക്രട്ടറിയും ചുമതലകളും" ഇത്യാദി വിഷയങ്ങളെപ്പററി പ്രതിപാദിക്കപ്പെടുന്നതാണ്. കൂടാതെ ഇതിൽ സംബന്ധിക്കുന്നവർക്കു പ്രാർത്ഥനയ്ക്കും ധ്യാനത്തിനും കൂടുതൽ സമയം ചിലവിടുന്നതിനും അങ്ങനെ കർത്താവിനോടുള്ള കൂടുതലായ സംസർഗ്ഗത്തിൽ വളരുന്നതിനും സൌകര്യപ്പെടുന്നതായിരിക്കും.

സമാജത്തിൽ സെക്രട്ടറിമാരുടെ ശ്രദ്ധ ഈ കാര്യത്തിൽ പ്രത്യേകം പതിയണമെന്നു അപേക്ഷ. ഈ വിഷയത്തിൽ താല്പര്യപ്പെട്ട എല്ലാവരും ഇതിന്റെ വിജയത്തിനുവേണ്ടി പ്രാർത്ഥിക്കയും ചെയ്യണമെന്നഭ്യർത്ഥിക്കുന്നു.

---

### ചർച്ച് വീക്ക്ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രൂ. 6 | 0 | 0 |
| ആറു മാസത്തേക്കു് | " 3 | 0 | 0 |
| ഒറ്റപ്രതി | " 0 | 0 | 2 |

പ്രതിവാരപ്രസംഗം.(The Sermon for the week)

# ഒരു ക്രിസ്ത്യാനിയുടെ പദവി

(എം. ററി.)

"ക്രിസ്തുയേശുവിലുള്ള ഭാവം തന്നെ നിങ്ങളിലും ഉണ്ടായിരിക്കട്ടെ. അവൻ ദൈവരൂപത്തിലിരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചുകൊള്ളേണം എന്നു വിചാരിക്കാതെ ദാസരൂപം എടുത്തു മനുഷ്യസാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നെത്താൻ താഴ്ത്തി മരണത്തോളം, ക്രൂശിലെ മരണത്തോളം തന്നെ, അനുസരണമുള്ളവനായിത്തീർന്നു."

(ഫിലിപ്പിയർ 2. 5-8)

സമ്പൽസമൃദ്ധിയുടേയും സുഖസൌകര്യങ്ങളുടെയും തോതുകൊണ്ടളന്നാൽ മനുഷ്യസമുദായത്തെ ഉള്ളവരും ഇല്ലാത്തവരുമായി തരം തിരിക്കാവുന്നതാണ്. ചിലർ എല്ലാ വിധത്തിലും അനുഗ്രഹീതരായി കാണപ്പെടുന്നു. മററുചിലർ അധഃസ്ഥിതരായി ജീവിതം നയിക്കുന്നു. അവർക്കു യാതൊരു പദവികളും ലഭിക്കുന്നില്ല.

നമ്മുടെ കർത്താവു ജീവിതത്തിൽ ലഭിക്കാമായിരുന്ന പദവികളെ എല്ലാം തന്നെ നിരാകരിച്ചു. "അവൻ മനുഷ്യസദൃശ്യത്തിലായി" എന്നു വി. അപ്പോസ്തോലൻ പറഞ്ഞിട്ടുള്ളതിന്റെ അർത്ഥം ഇതാണ്. മനുഷ്യജീവിതത്തിൽ സാധാരണമായിട്ടുള്ള എല്ലാ അനർത്ഥങ്ങൾക്കും താൻ വിധേയനായിരുന്നു. അന്നത്തെ ഒരു സാധാരണക്കാരനു ലഭ്യമായിരുന്നതിൽ കൂടുതലായ വിദ്യാഭ്യാസമോ ധനസ്ഥിതിയോ തനിക്കുണ്ടായിരുന്നില്ല. "അവൻ നമ്മെപ്പോലെ എല്ലാ കാര്യങ്ങളിലും പരീക്ഷിക്കപ്പെട്ടു" ഈ നില താൻതന്നെ തെരഞ്ഞെടുത്തതായിരുന്നു. എല്ലാ മനുഷ്യരേയും സഹതാപപൂർവ്വം മനസ്സിലാക്കുവാനും സഹായിക്കുവാനും തനിക്കു ഇതാവശ്യമായിരുന്നു.

ജീവിതത്തിലെ പ്രത്യേക പദവികൾ മനുഷ്യരെ അഹംഭാവികളാക്കിത്തീർക്കുകയും മററു മനുഷ്യരോടുള്ള കൂട്ടായ്മയ്ക്കു തടസ്സമായി നിൽക്കുകയും ചെയ്യുന്നു. നമ്മുടെ സഹായം അർഹിക്കുന്നവരിൽ നിന്നും അവ നമ്മെ അകററിക്കളയുന്നു. സേവനതല്പരരായ ചില മഹാത്മാക്കൾ ഇക്കാരണത്താൽ തങ്ങളുടെ പ്രത്യേക പദവികളെ തിരസ്കരിക്കയാണു ചെയ്തിട്ടുള്ളതു്. അസ്സീസിയിലെ വി. ഫ്രാൻസിസു് അങ്ങനെയുള്ള ഒരു മഹാനാണ്. ജപ്പാനിലെ സുപ്രസിദ്ധ ക്രിസ്തീയ നേതാവായ കഗാവാ നഗരത്തിലുള്ള ദരിദ്രകേന്ദ്രത്തിൽ താമസമുറപ്പിക്കുകയും അനേക വർഷക്കാലം ഏററവും ദരിദ്രരും നികൃഷ്ടരുമായ മനുഷ്യരുടെ ഉത്തമസ്നേഹിതനായി സേവനമനുഷ്ഠിക്കുകയും ചെയ്തു. ക്രിസ്തുസഭാചരിത്രത്തിൽ ഇതുപോലെയുള്ള പല ദൃഷ്ടാന്തങ്ങളുണ്ട്.

ഇപ്രകാരമുള്ള ത്യാഗങ്ങൾ എല്ലാവർക്കും സാദ്ധ്യമോ അഭിലഷണീയമോ അല്ലായിരിക്കാം. ചില പദവികൾ ഉപേക്ഷിക്കുന്നതു ശരിയായിരിക്കയില്ല: ഉദാഹരണമായി, വിദ്യാഭ്യാസം. അക്ഷരാഭ്യാസമില്ലാത്ത അനേകരുടെയിടയിൽ ഉന്നതവിദ്യാഭ്യാസം ഒരു പ്രത്യേക പദവിയായി നാം കരുതേണ്ടതാണ്. എന്നാൽ അങ്ങനെയുള്ള പദവി നാം കൃതജ്ഞതാപൂർവ്വം സ്വീകരിച്ചു ശരിയായി വിനിയോഗിക്കേണ്ടതാണ് നമ്മുടെ കടമ. ലളിതജീവിതത്തിന്റേയോ ത്യാഗത്തിന്റേയോ പേരിൽ ചിലപ്പോൾ നാം തള്ളിക്കളയുന്ന കാര്യങ്ങൾ നമ്മുടെ ജീവിതത്തിന്റെ പ്രയോജനത്തെയും കാര്യക്ഷമതയെയും ഹനിച്ചു എന്നു വരാം. എന്നാൽ ഒരു കാര്യം നമുക്കെല്ലാവർക്കും സാദ്ധ്യമായിട്ടുണ്ട്. അതു്, ചില പ്രത്യേക പദവികൾ നമ്മുടെ അവകാശമായി കരുതാതിരിക്കുക എന്നുള്ളതാണ്. ധനികരായി ജനിച്ചവർ ചില സുഖസൌകര്യങ്ങൾ അവരുടെ ജന്മാവകാശമായി കരുതുന്നു. അതു ലഭിക്കാതിരുന്നാൽ അവർ അസംതൃപ്തരായിത്തീരുന്നു. മതവിശ്വാസമുള്ള മനുഷ്യർ അവരുടെ മതാനുഷ്ഠാനങ്ങളുടെയും സ്വഭാവനൈർമ്മല്യത്തിന്റേയും പ്രതിഫലമെന്നവണ്ണം ദൈവത്തിന്റെ പ്രത്യേക പ്രീതിക്കർഹരാണെന്നു സ്വയം അഭിമാനിക്കുന്നു. അനർത്ഥങ്ങളിൽനിന്നും കഷ്ടനഷ്ടങ്ങളിൽനിന്നുമുള്ള വിടുതൽ അവർ പ്രതീക്ഷിക്കുന്നു. "എന്നോടു ദൈവം ഇങ്ങനെ ചെയ്തല്ലോ" എന്നു പറഞ്ഞു വിലപിക്കുന്ന ക്രിസ്ത്യാനികൾ ഉണ്ടു്. എന്നാൽ മതവിശ്വാസം നമ്മെ ദൈവത്തിന്റെ പ്രത്യേക പ്രീതിക്കും സംരക്ഷണത്തിനും അർഹരാക്കുന്നു എന്നുള്ള ചിന്ത ക്രിസ്തീയമല്ല. സൽസ്വഭാവത്തിനു സമ്മാനദാനം ചെയ്യുന്ന ഒരു ഗുരുവരനായി ദൈവത്തെ കണക്കാക്കുന്നതു ശരിയായിരിക്കയില്ല. കാൽവറിയിലേക്കു പ്രയാണം ചെയ്ത ക്രിസ്തുനാഥനെ ഒരു നോക്കു കാണുന്നവർക്കു് ദൈവത്തെക്കുറിച്ചു് ഇങ്ങനെയുള്ള തെററിദ്ധാരണകൾ ഉണ്ടാകുക സാദ്ധ്യമല്ല.

ലൌകികപദവികളെ പരിരക്ഷിക്കുവാൻ വെമ്പൽകൊള്ളുന്നവർക്കു് അനുകൂലമായ പരിതസ്ഥിതിയല്ല ഇന്നു ലോകത്തിൽ പൊതുവെ നാം കാണുന്നതു്. പലവിധത്തിലുമുള്ള ഒരു സമീകരണമാണു് ഇന്നു നടന്നുകൊണ്ടിരിക്കുന്നതു്. അതു് അഭിലഷണീയവുമാണു്. വ്യത്യസ്തമായ ആധുനിക പരിതസ്ഥിതികൾ ഒരു വലിയ അവസരമായി ക്രിസ്ത്യാനികൾ സ്വീകരിക്കേണ്ടതാണു്. സമസൃഷ്ടങ്ങളോടു കൂടുതൽ ഏകീഭവിക്കുവാൻ അവ നമ്മെ സഹായിക്കേണ്ടതാണു്. താണിറങ്ങി സാധാരണക്കാരന്റെ നിലയിൽ ജീവിച്ചുകൊണ്ടുള്ള സാക്ഷ്യമാണു് ആവശ്യമായിട്ടുള്ളതു്.

കഴിഞ്ഞ ലോകമഹായുദ്ധത്തിൽ റഷ്യാക്കാർ പിടിച്ചു തടവിലാക്കിയ ഒരു ജർമ്മൻ ക്രിസ്തീയനേതാവിന്റെ കഥ ഓർമ്മയിൽ വരുന്നു. അദ്ദേഹം താമസിച്ചിരുന്ന തടവിൽ പ്രതിദിനം എട്ടുപത്തുപേർ നിരാശനിമിത്തം മരണമടഞ്ഞിരുന്നു. അധികാരികൾ വിഷമിച്ചു ഇതിനു പ്രതിവിധി അന്വേഷിച്ചു. അവർ ഈ മനുഷ്യന്റെ അഭിപ്രായം ചോദിച്ചു. ഇതൊരു നല്ല അവസരമായി കരുതി അദ്ദേഹം തന്റെ കൂടെയുള്ള തടവുകാരെ ഒരുമിച്ചുകൂട്ടി അവരോടു തന്റെ അനുഭവങ്ങളെ വിവരിച്ചു. ആദ്യം പന്ത്രണ്ടുപേർ മാത്രമേ കൂടിവന്നുള്ളു. ശ്രോതാക്കളുടെ സംഖ്യ ക്രമേണ വർദ്ധിച്ചു് ഒരാഴ്ചയ്ക്കകം ആ തടവിലുണ്ടായിരുന്ന എല്ലാവരും ഒന്നുചേർന്നു. ആ മനുഷ്യന്റെ സാക്ഷ്യത്തിന്റെ ഫലമായി അവരിൽ മിക്കവരും ദൈവത്തിൽ വിശ്വസിച്ചു. അവരുടെ ജീവിതം സന്തോഷവും സമാധാനവും നിറഞ്ഞതായിത്തീർന്നു. ആ ജർമ്മൻ നേതാവു് തടവുകാരുടെ ശ്രദ്ധയും വിശ്വാസവും ആർജ്ജിച്ചതു താൻതന്നെ ഒരു തടവുകാരനായിരുന്നതുകൊണ്ടാണു്. അന്ധകാരനിബിഡമായ ജയിൽ ജീവിതത്തിലും അടിയുറച്ച ദൈവവിശ്വാസത്തിന്റെ രശ്മികൾ വീശി.

ഏതു സ്ഥാനത്തും ഏതു നിലയിലും നമുക്കു ദൈവത്തെ മഹത്വപ്പെടുത്തി ജീവിക്കുവാൻ കഴിയും. അതിൽ കൂടുതൽ ഒന്നുംതന്നെ ഒരു ക്രിസ്ത്യാനി ആഗ്രഹിക്കേണ്ടതായിട്ടില്ല. അതിനുള്ള പരിശീലനരംഗമായിട്ടാണു ക്രിസ്തുസഭയെ ദൈവം ലോകത്തിൽ ആക്കിവച്ചിരിക്കുന്നതു്.

# വിശാദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### തിരുനാൾ സമ്മാനം

(വഞ്ചിപ്പാട്ട്)

xii

പങ്കമററവിഭാതത്തിൽ പങ്കജനായകൻ നിജ
തങ്കരശ്മിതടവെന്യേ പകർന്നീടുന്ന
താമരപ്പൊയ്കയിൽ കൊച്ചുകോമളകല്ലോലജാലം
പവനമണംപൂശിയ കാററാലിളകുംപോലെ
ദേവലോകഭംഗിയെല്ലാമാവഹിക്കുമാക്കുമാരി
ശ്രീവിതറിക്കൊണ്ടാടി നൃത്തപീഠത്തിൽ.
കൊണ്ടലിൻെറ മദം നീക്കിനീണ്ടിരുണ്ടു കിടക്കുന്ന
കുന്തള ശൈവലത്തിൻെറാ കുലുക്കങ്ങളും
സഞ്ചിതാഭയെഴും നൊററിപ്പഞ്ചമിപ്പൂച്ചന്ദ്രനുടെ
നെഞ്ചിളക്കുംപടിയുള്ള തിളക്കങ്ങളും
മല്ലികാസ്ത്രഭഗവാൻെറ വില്ലുപോലെവളഞ്ഞുള്ള
ചില്ലികളാം വണ്ടുകൾ തൻ വിഭ്രമങ്ങളും
നാലു വീട്ടംചാടിവീഴും നീലലോലമിഴികളാം
ചേലിയന്നകരിമീനിൻ കാക്കങ്ങളും
കോമളമാംപാദയാധരത്താമരപ്പൂമുട്ടുകൾതൻ
സീമവിട്ടുതലയാട്ടും ചലനങ്ങളും
പാണിയുഗ്മമായമൃദുപങ്കജത്തണ്ടുകളുടെ
പാണിക്രുപ്തിത്തൊഴുതുപോമർത്ഥമുദ്രയും
കണ്ടുകണ്ടാസ്സദസ്സിലെക്കാണികൾ ശൃംഗാരരസ
ത്തണ്ടലർ വാപിയിൽച്ചാടിനീന്തുകയായി

xiii

പുത്രിയെന്നബന്ധമെല്ലാം സത്വരം കൈവിട്ടുഭൂപൻ
പാത്രമായ്ത്താർശരൻെറ വിശിഖങ്ങൾക്കും.
വാരുണീദനംവയാലന്ധ:സാരമററവിടനെപ്പോൽ
കാര്യമെല്ലാം വിസ്മരിച്ചു ചാടിയെണീററു.
ഓടിനാനാമോഹിനിതൻ പാടലപാദാന്തികത്തിൽ
കോടിയോളം പൊന്നുവച്ചു കുമ്പിടാനോങ്ങി.
"ഓമലേ ചോദിച്ചുകൊൾക, കാമിതങ്ങളശേഷവും
താമസമെന്നിയേ നൽകാം നിനക്കു സർവ്വം."
രാജവാക്യമിതുകേട്ടു രാജവേശ്യാമണിയാളിൽ
രാജസഹജാതനാകും ഫിലിപ്പാഖ്യന്നു
ജാതയായ തനുജയാമാക്കുമാരി "ശലോമി" തൻ
മാതൃപാദസീമതന്നിലണഞ്ഞുവേഗം.
താതനോടിന്നേരമീഞാനെന്തുചോദിക്കേണമമ്മേ
പ്രീതിയോടദ്ദേഹമെന്തുമെനിക്കു നൽകും"
പുത്രിയുടെ മൊഴികേട്ടു തൃപ്തിപൂണ്ടജനയിത്രി
പുത്രിതൻ ശ്രോത്രത്തിലെന്തോരഹസ്യമോതി.
സഹരോദസിന്നടുക്കലാസാരസാക്ഷിമെന്നനിന്നു
രാരിളം പുഞ്ചിരിതൂകിക്കഥിച്ചാളേവം.
"മാമുനിതൻ തലവെട്ടിത്താലമതിൽവച്ചുതന്നാൽ
കാമിതമൊക്കയും മമസാധിതമാകും"

### ഇടവകവാർത്തകൾ

**കുന്നംകുളം**

സെൻറുമേരീസ് സൺഡേസ്കൂളിൻെറ വാർഷികസമ്മേളനവും, സമ്മാനദാനവും 1992 മാർച്ച് 30—ാം ഞായറാഴ്ച റവ. എം. വി. ജോർജ്ജ് എം. ഏ. ബി. ഡി. എസ്. ററി. എം. ൻെറ അദ്ധ്യക്ഷതയിൽ സഘോഷം കൊണ്ടാടി. തദവസരത്തിൽ ശ്രീ. ജോൺ ധർമ്മതീർത്ഥർ ശ്രീ. പി. വി. ചാണ്ടിമാസ്ററർ എന്നിവർ ഓരോ പ്രസംഗം ചെയ്തു. വാർഷിക സമ്മേളനത്തിനുമുമ്പു നടത്തിയ കൺവൻഷനിൽ മേൽ പ്രസ്താവിച്ചവരെ കൂടാതെ റവ. മർക്കു കരുണാകരൻ, വന്ദ്യദിവ്യശ്രീ എം. പി. പത്രോസ് റമ്പാൻ എന്നിവർ പ്രസംഗങ്ങൾ നടത്തി.

**കോളജുപണപ്പിരിവു ത്വരിതഗതിയിൽ**

പത്തനംതിട്ട വരുന്നകൊല്ലം മുതൽ തുടങ്ങുവാൻ നിശ്ചയിച്ചിരിക്കുന്ന കാതോലിക്കേററ് കോളജിൻെറ പണപ്പിരിവ് ത്വരിതഗതിയിൽ നടന്നുവരുന്നു. കോളജ് കമ്മിററി സ്ഥാപത്തുവന്ന് സ്ഥലത്തെ മാന്യന്മാരുടെ സഹായസഹകരണങ്ങളോടുകൂടി പിരവു രാപകലെന്യേ നടത്തിവരുന്നു.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ യോഹ. 15—22—27.

മനുഷ്യാവതാരംമൂലം കർത്താവു് ലോകത്തിൽ നിവൎത്തിച്ച ജോലിയുടെ ഒരു വശം എന്തായിരുന്നു എന്നു് ഇവിടെ താൻ പ്രസ്താവിക്കുന്നുണ്ടു്. അതു് ദൈവസ്വഭാവം മനുഷ്യജീവിതത്തിൽകൂടെ വെളിപ്പെടുത്തുക ആയിരുന്നു. അതു കണ്ടു മനസ്സിലാക്കുകയും തദനുസരണം മനുഷ്യൻ പ്രവൎത്തിക്കുകയും ചെയ്യുന്നതിനനുസരണമായി ദൈവതിരുനാമം മഹത്വപ്പെടുകയും തന്റെ രാജ്യം വരികയും ചെയ്യുന്നു. എന്നാൽ കർത്താവിന്റെ ജീവിതത്തിനു ദൃക്സാക്ഷികളായിരുന്നവരിൽ എത്ര അധികം പേർ യാതൊരു കാരണവും കൂടാതെ തന്നെ ദ്വേഷിച്ചു. അവൎക്കു ഒരു ഒഴികഴിവും പറയുവാൻ ഇനി മാൎഗ്ഗമില്ല. അവരെപ്പോലെ വർത്തിക്കാതിരിപ്പാൻ നാം എത്ര അധികം സൂക്ഷിക്കണം. യൂദായെ കർത്താവു തെരഞ്ഞെടുത്തു എങ്കിലും അവൻ ആ പദവി ഉപേക്ഷിച്ചുപോയി. നാം കഷ്ടത അനുഭവിക്കുന്നതിൽ വിമുഖരാണു്. എന്നാൽ തങ്ങളുടെ പ്രയാസങ്ങളിൽ സ്വർഗ്ഗസ്ഥപിതാവിങ്കലേക്കു് നോക്കുന്നവൎക്കു് വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ളവനാണു് ആശ്വാസപ്രദൻ. അവന്റെ സഹായം നമുക്കാരായാം.

ചൊവ്വാ. യോഹ. 16—1—11.

സ്വന്ത രക്തത്താൽ കർത്താവു ശിഷ്യന്മാരുമായി ഒരുടമ്പടിയുണ്ടാക്കി. അതിന്റെ വ്യാപ്തിയെപ്പററി കർത്താവു് ഇവിടെ വിവരിക്കുന്നുണ്ടു്. ശിഷ്യന്മാർ അതു മനസ്സിലാക്കുന്നതു് ഇടറിപ്പോകാതിരിപ്പാൻ നന്നു്. അഥവാ ഇടറിപ്പോയാലും അതുമൂലം നിരാശരാകാതെ കർത്താവിനോടുള്ള വിശ്വസ്തതയും സ്നേഹവും പ്രദർശിപ്പിപ്പാനുള്ള അവസരമായി ഇടർച്ചകളെ കരുതി തദനുസരണം വർത്തിക്കേണ്ട ആവശ്യമാകുന്നു. കർത്താവു് പോകുന്നതു് തന്റെ ശിഷ്യന്മാർക്കു പ്രയോജനകരമായിരിക്കും എന്നു കർത്താവു പറഞ്ഞുകാണുന്നു. അതിനു കാരണം എന്താണു്? ഇതുവരെയും കർത്താവിന്റെ ദൃശ്യസാന്നിദ്ധ്യത്തെ ആശ്രയിച്ചു മാത്രമായിരുന്നു അവർ ദൈവവുമായി സംസർഗ്ഗം ചെയ്തിരുന്നതു്. എന്നാൽ കാൎയ്യ...ൻ വന്നുകഴിഞ്ഞാൽ ദൈവവുമാ... പൂർണ്ണസംസർഗ്ഗത്തിനു് അവർ ...പ്രാപ്തരാകും. എന്നുതന്നെയല്ല കാൎയ്യ...ന്റെ സാന്നിദ്ധ്യം നിമിത്തം ലോ...വുമായി അവർക്കുള്ള ബന്ധംതന്നെ ... നൂതനാവസ്ഥയിലായിരിക്കും. ലോകത്തെ വിധിപ്പാനും കുററബോധം വരുത്തുവാനും തക്കവണ്ണം അവൎക്കു് ഒരു പുതിയ ഉറപ്പും നിലയും ലഭിക്കുന്നതുകൊണ്ടാണു് അതു് സാദ്ധ്യമാകുന്നതു്. പെന്തിക്കൊസ്തിയുടെ ശേഷമുള്ള സഭയുടെ നില ഈ പരമാർത്ഥത്തിനു സാക്ഷ്യം വഹിക്കുന്നു.

ബുധൻ. യോഹ. 16. 12—15.

പരിശുദ്ധാത്മാവിന്റെ ആഗമനംമൂലം അവർക്കു ലഭ്യമാകുവാൻ പോകുന്ന മഹാ വലിയ അനുഗ്രഹത്തെപ്പററി കർത്താവു് ഇവിടെ പ്രസ്താവിക്കുന്നു. പരിശുദ്ധാത്മാവു അവരിൽ വന്നുമൂലം "അവൻ നിങ്ങളെ സകല സത്യത്തിലും വഴിനടത്തും" എന്നാണു കർത്താവു കല്പിച്ചതു്. സത്യം കേവലം വിശ്വാസസംഹിതയല്ല. അതു സർവ്വപ്രധാനമായി യേശുക്രിസ്തുവിൽ സമാഗതമായ യാഥാർത്ഥ്യമാകുന്നു. യേശു സത്യമാണു്. പരിശുദ്ധാത്മാവു ഈ സത്യത്തിലേക്കു നമ്മെ നയിക്കുകയും ലോകത്തിന്റെ മാനദണ്ഡത്തിൽനിന്നു വിരുദ്ധവും പരമമായ ലക്ഷ്യത്തിനു അനുസരണവും ആയവിധം പ്രവർത്തിക്കുവാൻ നമ്മെ പ്രേരിപ്പിക്കുകയും ചെയ്യുന്നു. ആന്തരികമായി നാം കേൾക്കുന്ന ശബ്ദത്തിനനുസരണമായി നാം വർത്തിക്കുന്നപക്ഷം അവൻ ക്രിസ്തുവിനെപ്പററി നമ്മിൽ സാക്ഷിക്കുകയും നാം ക്രിസ്തുവിനു സാക്ഷികളായി തീരുകയും ചെയ്യും. ആ ഒരു അനുഭവത്തിലേക്കു വളരുവാൻ നമുക്കു ശ്രമിക്കാം.

വ്യാഴം. യോഹ. 16. 16—25.

വരുവാനിരിക്കുന്ന കഷ്ടപ്പാടുകളെക്കുറിച്ചും കർത്താവു നൽകിയ സൂചന ഗ്രഹിക്കുവാൻ ശിഷ്യന്മാർ അപ്രാപ്തരായിരുന്നു. അതുകൊണ്ടു് അതേപ്പററി ചോദിപ്പാൻ അവർ ആഗ്രഹിക്കുന്നു എന്നു കർത്താവു മനസ്സിലാക്കി. ഹൃദയനിരൂപണങ്ങൾപോലും അറിയുന്ന ദൈവം എപ്പോഴും എവിടെയും ഉണ്ടെന്നറിയുന്നതു നമ്മുടെ ക്ലേശങ്ങളിലും പ്രയാസങ്ങളിലും എത്ര വലിയ ആശ്വാസമാണു്. കർത്താവിന്റെ മരണത്തിൽ ശിഷ്യന്മാർ ദുഃഖിക്കുവാനിടയാകുമെങ്കിലും ആ ദുഃഖം കൂടുതൽ സന്തോഷത്തിനിടയാക്കും. കാരണം കർത്താവിന്റെ ഉയർത്തെഴുന്നേല്പുമൂലം അവർ ഒരു പുതിയ അനുഭവത്തിലേക്കു പ്രവേശിക്കുമെന്നുള്ളതാണു്. എന്നുതന്നെയല്ല, അന്നേയോളം അവരുടെ ആവശ്യങ്ങൾ കർത്താവിനെ അറിയിച്ചിട്ടു കർത്താവു അവ നിർവ്വഹിച്ചുകൊടുത്തിരുന്നുവെങ്കിൽ നൂതനമായി അവർക്കു ലഭിക്കുവാനിരിക്കുന്ന അനുഭവംമൂലം കർത്താവു അവരിലും അവർ കർത്താവിലും വസിക്കുവാനിടയാകും. അങ്ങനെ കർത്താവു അവരിൽ വസിക്കുന്നതുമൂലം അവർ കർത്താവിന്റെ ഇഷ്ടത്തിനനുസരണമായി ചിന്തിപ്പാനും പ്രാർത്ഥിപ്പാനും പഠിക്കും. അതു് വിശ്വാസികൾ അമൂല്യമായ ഒരനുഭവമാണല്ലോ.

വെള്ളി യോഹ. 16. 25 33

ശിഷ്യന്മാരുമായുള്ള സംസാരത്തിൽ കർത്താവുപയോഗിച്ച പ്രധാന സദൃശം മുന്തിരിയുടേതായിരുന്നു. വിശ്വാസിയും കർത്താവും തമ്മിലുള്ള ബന്ധം വിശദമാക്കുന്നതിനു് അതേററവും ഉതകിയ സദൃശവുമായിരുന്നു. എന്നാൽ ആശ്വാസപ്രദന്റെ ആഗമനത്തോടുകൂടി സ്വന്ത അനുഭവങ്ങളിൽകൂടെ അവർ ഗ്രഹിക്കുന്നതു് അതിൽ നിന്നു് എത്രയോ ഉപരിയായ വിധത്തിലായിരിക്കും. തന്നെസംബന്ധിച്ചിടത്തോളം പിതാവുമായുള്ള ബന്ധത്തിന്റെ സ്വഭാവം ഏതുപ്രകാരമെന്നു് കൂടുതൽ വിശദീകരിക്കുവാൻ ആവശ്യമില്ലാത്തവിധം അതു ശിഷ്യന്മാർക്കു് വ്യക്തമാണെന്നു് അവർ ഏററുപറയുന്നു. എന്നാൽ ആ അവസരത്തിലും അവരുടെ വിശ്വാസം പൂർണ്ണമായിട്ടില്ലെന്നും അതുകൊണ്ടു് അവർ കർത്താവിനെ വിട്ടു് ചിതറിപ്പോകുമെന്നും താൻ അവരെ അനുസ്മരിപ്പിക്കുന്നു. നമുക്കു സ്വയത്തിലുള്ള വിശ്വാസം ലവലേശം ഇല്ലാതാകുവോളം കർത്താവിലുള്ള വിശ്വാസം പൂർണ്ണമാകുകയില്ലന്നല്ലയോ കർത്താവു് ഇവിടെ നമ്മെ അനുസ്മരിപ്പിക്കുന്നതു്. അങ്ങനെ, അഥവാ നാം വീണുപോയാലും നിരാശരാകാതിരിക്കുവാൻ നാം പ്രത്യേകം സൂക്ഷിക്കണം. "യേശു എപ്പോഴും അവിടെയുണ്ടു്" എന്നതായിരിക്കണം നമ്മെ ധൈര്യപ്പെടുത്തുന്നതു്. ആ യേശു ലോകത്തെ ജയിച്ചവനുമാണു്.

ശനി. യോഹ. 17. 1–8

കർത്താവു ശിഷ്യന്മാരെ പ്രതി അവരുടെ സാന്നിദ്ധ്യത്തിൽ കർത്താവിനോടു പ്രാർത്ഥിക്കുന്നു. "പിതാവേ" എന്ന ആ സംബോധന കേൾക്കുകയും ആ സമയത്തെ കർത്താവിന്റെ മുഖം കാണുകയും ചെയ്യുവാൻ കഴിയുന്നവൎക്കു് പ്രാർത്ഥനയെപ്പററി വിലതീരാത്ത പലപാഠങ്ങൾ പഠിക്കുവാൻ കഴിയും. "കർത്താവേ പ്രാർത്ഥിപ്പാൻ ഞങ്ങളെ പഠിപ്പിക്കേണമേ എന്നു നമുക്കു് അപേക്ഷിക്കാം. യേശുവിന്റെ മുഖത്തു നോക്കുകയും അവിടത്തെ പ്രാർത്ഥന

# നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ

(ഡോം ബെർണാർഡ് ക്ലെമെൻസ്)

ചിലപ്പോൾ ഇതെല്ലാം ക്രൈസ്തവസമുദായത്തിലെ (Christendom) മഹത്തരമായ ഗാനങ്ങളിൽ ഒന്നിൽ നമുക്കു വാക്ക്രൂപത്തിൽ കാണാം. "പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതിയുണ്ടായിരിക്കട്ടെ; ആദിമുതൽ ഇപ്പോഴും എന്നുമെന്നേക്കും തന്നേ ആമ്മേൻ" അല്ലെങ്കിൽ ബേത്ലഹേമിൽ മാലാഖമാരുടെ പാട്ടുകൊണ്ട് ആരംഭിക്കുന്ന അത്യത്ഭുതകരമായ ആ ഗാനത്തിലും കാണാം. "(മേലുള്ള ഉയരങ്ങളിൽ സ്വർഗ്ഗീയ മാലാഖാമാർ സ്തുതിക്കുന്നതുപോലെ ബലഹീനരും പാപികളുമായ ഞങ്ങളും സ്തുതിക്കുന്നു. എല്ലാ കാലത്തിലും എല്ലാ നേരത്തിലും ഉയരങ്ങളിൽ ദൈവത്തിനു സ്തുതി, ഭൂമിയിൽ സമാധാനവും നിരപ്പും മാനുഷർക്കു നല്ല ശരണവും. നിന്നെ ഞങ്ങൾ സ്തുതിക്കയും വാഴ്ത്തുകയും വന്ദിക്കയും ചെയ്യുന്നു. സ്തുതിയുടെ ശബ്ദം നിനക്കു ഞങ്ങൾ കരേറുന്നു. സർവ്വശക്തിയുള്ള പിതാവും സ്വർഗ്ഗീയരാജാവും സൃഷ്ടിക്കുന്നവനുമായ കർത്താവേ, നിന്റെ സ്തുതിയുടെ വലുപ്പത്തെക്കുറിച്ചു നിന്നെയും ദൈവമായ കർത്താവും ശുദ്ധമുള്ള റൂഹായോടുകൂടെ യേശുമിശിഹാ ഏകപുത്രനുമായ ദൈവമേ, നിന്നെയും ഞങ്ങൾ മഹത്വപ്പെടുത്തുന്നു. പിതാവിന്റെ പുത്രനും വചനവും ലോകത്തിന്റെ ദോഷങ്ങളെ നീക്കിക്കളയുന്നവനുമായ ദൈവത്തിന്റെ കുഞ്ഞാടായ കർത്താവേ, ഞങ്ങളുടെമേൽ നീ അനുഗ്രഹിക്കണമേ. ലോകത്തിന്റെ പാപങ്ങളെ നീക്കിക്കളയുന്നവനേ നിന്റെ ചെവി ചായിച്ചു ഞങ്ങളുടെ അപേക്ഷ കൈക്കൊള്ളണമേ. തന്റെ പിതാവിന്റെ വലത്തുഭാഗത്തു മഹത്വത്തോടുകൂടെയിരിക്കുന്നവനേ കൃപയോടെ ഞങ്ങളുടെമേൽ അനുഗ്രഹിക്കണമേ. എന്തെന്നാൽ നീ മാത്രം പരിശുദ്ധനാകുന്നു. പിതാവായ ദൈവത്തിന്റെ മഹത്വത്തിനു വിശുദ്ധ റൂഹായോടുകൂടെ യേശുമിശിഹാ ആയ നീ മാത്രം കർത്താവാകുന്നു.")

എന്നാൽ മിക്കപ്പോഴും വിക്കിപ്പറഞ്ഞ കുറെ വാക്കുകൾക്കുശേഷം തന്റെ സന്നിധിയിൽ നമ്മുടെ തലകൾ നാം നമിച്ച് മുഖം പൊത്തുന്നു. ദൈവത്തിൻമുമ്പാകെ നാം മൌനമായിരിക്കുന്നു. "മൌനമായിരുന്നു ഞാൻ ദൈവമെന്നു അറിയുക." അതു വാഗ്രൂപത്തിൽ അവശേഷം വരുകയില്ല. അതിനു മൌനവും വന്ദിക്കുന്ന സ്നേഹവുമേയുള്ളു. ചിലപ്പോൾ ഇതിന്റെ ഒരനുഭവം നമ്മുടെ വികാരങ്ങളുടെ പരിധിയിൽ വന്നേക്കാം. ദൈവത്തിന്റെ സാമീപ്യബോധവും നമ്മുടെ ഒന്നുമില്ലായ്മയുടെ ബോധവും ഉണ്ടായേക്കാം. ചിലപ്പോൾ അതു നമ്മുടെ ഇച്ഛാശക്തിയുടെ പരിധിയിൽ മാത്രമായിരുന്നേക്കാം ഇച്ഛാശക്തിക്കു മാത്രമേ പ്രാധാന്യമുള്ളു. അതേപ്പററി പിന്നീടു ഞാൻ സംസാരിച്ചുകൊള്ളാം. എന്നാൽ വന്ദനവിന്റെ ഈ പ്രവൃത്തികൾ, ചിലപ്പോൾ അവ കട്ടിപിടിച്ചു ശുഷ്കിച്ച ഇച്ഛാശക്തിയുടെ പ്രവൃത്തികൾ മാത്രമായിരുന്നേക്കാമെങ്കിലും, ദിവസവും കാലാകാലങ്ങളിൽ ആവർത്തിക്കപ്പെടുകയാണെങ്കിൽ ദൈവവുമായുള്ള യഥാർത്ഥ ബന്ധത്തിൽ നമ്മുടെ ആത്മാവിനെ സൂക്ഷിപ്പാനും അങ്ങിനെതന്നെ ആയിരിക്കുന്നതിനു ക്രമേണ നമ്മുടെ ഇച്ഛാശക്തിയെ ബലപ്പെടുത്തുന്നും പര്യാപ്തമാകുന്നു വന്ദനവിന്റെ പ്രവൃത്തികൾ ഇങ്ങനെ ആവർത്തിക്കപ്പെട്ടെങ്കിൽ മാത്രമേ വന്ദനവിന്റെ നിരന്തരമായ ഒരു മനോഭാവം ലഭ്യമാകാൻ സാധിക്കയൊള്ളു. ചില ആളുകൾ വിചാരിക്കുന്നതുപോലെ ഈ വന്ദനമനോഭാവം ദിവസംപ്രതിയുള്ള നമ്മുടെ ജീവിതത്തിൽ നമ്മളെ അയോഗ്യരാക്കിത്തീർക്കുന്നില്ല. ദിവസംപ്രതിയുള്ള ജീവിതത്തെ ദൈവത്തോടു ബന്ധിച്ചു ജീവിക്കുമെന്നുമാത്രമേ അതിനർത്ഥമുള്ളു. എന്തുകൊണ്ടെന്നാൽ തന്നോടുള്ള യഥാർത്ഥ സംബന്ധം നിരന്തരമായിരിക്കുന്നതുകൊണ്ടു തന്നോടു ബന്ധിക്കാതെ നമുക്കു യാതൊന്നും ചെയ്വാൻ കഴിയുന്നതല്ല. എന്തൊക്കെപ്പറഞ്ഞാലും തൻ നമ്മളെ സൃഷ്ടിച്ചതിന്റെ ഉദ്ദേശം അതാണല്ലോ. ആരാധന അപ്രായോഗികമല്ല; വസ്തുതകളെ കണക്കാക്കുകതന്നെ ചെയ്യുന്നതുകൊണ്ട് അത് അതീവ പ്രായോഗികമത്രേ. കാര്യങ്ങൾ വരുന്നപാടേ അവയെ അഭിമുഖീകരിക്കുന്നു. അല്ലാതെ വായുവിൽ ലയിക്കുന്ന മതത്തിന്റെ സിദ്ധാന്തങ്ങൾക്കു (Airy theories) ഗണന കൊടുക്കുന്നില്ല എന്ന അഭിമാനിക്കുന്ന മനുഷ്യൻ വാസ്തവത്തിൽ ചെയ്യുന്നതു അതിപ്രാധാന്യമർഹിക്കുന്ന യഥാർത്ഥത്തിൽ ഗംഭീരമായ വസ്തുതകളിൽ ഉപേക്ഷ വിചാരിക്കുകയാകുന്നു. തൽക്കാലത്തേക്കു വളരെ ബുദ്ധിപൂർവ്വമെന്നു തോന്നുമെങ്കിലും അയാളുടെ തീരുമാനങ്ങൾ പി

ശ്രദ്ധിക്കുകയും ചെയ്യുന്ന ഈ അവസരത്തിൽ ദൈവത്തിന്റെ സ്നേഹത്തിന്റെ മർമ്മത്തിലേക്കാണു നാം നോക്കുന്നതെന്നു സ്മരിച്ചാലും. അതോടുകൂടെ നാം ഒരു കാര്യംകൂടെ സ്മരിക്കണം. അവർ നിനക്കുള്ളവർ ആയിരുന്നു നീ അവരെ എനിക്കുതന്നു "എന്നു കർത്താവു പറയുന്നതു് വിശ്വാസികളേവരെപ്പററിയും അർത്ഥവത്താണെ അതന്നെ നമുക്കു ലഭിച്ചിരിക്കുന്നതു് എത്ര വലിയ പദവിയാണ്". അതിനുവേണ്ടി നമുക്കു കർത്താവിനെ സ്തോത്രം ചെയ്യാം.

# യോനാ പ്രവാചകൻ

(സി. എം. ജോൺ എം. എ. എൽ. റ്റി.)

(ഈ വർഷത്തെ മക്കാംകുന്നു കൺവൻഷനിൽ ചെയ്ത ഒരു പ്രസംഗം)

നമ്മുടെ കർത്താവിനോടു ചില പരീശന്മാർ ഒരടയാളം ആവശ്യപ്പെടുന്നതായി കാണുന്നു. യോനായുടെ അടയാളം മാത്രം മതിയെന്നു കർത്താവും കല്പിക്കുന്നു. യോനായുടെ മാതാവിനെപ്പറ്റിയും, ബാല്യകാലത്തെപ്പറ്റിയും വിശുദ്ധ വേദത്തിൽ ഒന്നുംതന്നെ പറയുന്നില്ല. യോനാ ഒരു ചരിത്രപുരുഷനല്ലെന്നും മറിച്ചായിരുന്നെങ്കിൽ ഒരു മൽസ്യത്തിന്റെ ഉദരത്തിൽ കഴിഞ്ഞുകൂടുവാൻ സാധിക്കുകയില്ലായിരുന്നെന്നും, അതിനാൽ അവൻ ഒരു Symblic person ആയിരുന്നെന്നും ബിഷപ്പ് ഗോർ അഭിപ്രായപ്പെട്ടു. പക്ഷെ അതു ശരിയല്ല. യോനാ ഒരു ചരിത്രപുരുഷനും, ദീർഘദർശിയും ദൈവത്താൽ വിളിക്കപ്പെട്ടവനുമായിരുന്നു.

യോനായെ ദൈവം രണ്ടുപ്രാവശ്യം വിളിച്ചു. എന്നാൽ അവന്റെ ഹിതവും ദൈവഹിതവും വിയോജിച്ചിരുന്നതിനാൽ യോനാ ദൈവത്തിങ്കൽനിന്ന് അകന്നു മാറിപ്പോയി. ദൈവഹിതമറിഞ്ഞു അതനുസരിച്ചു ജീവിക്കുമ്പോൾ ചില പ്രായോഗിക വിഷമങ്ങൾ സംജാതമായേക്കാം. ഈ വിഷമതകളെ തരണംചെയ്യുന്നതിനു ബുദ്ധിശൂന്യനായ മർത്ത്യൻ ദൈവത്തിൽനിന്നും ക്രമേണ മാറിപ്പോകുന്നു. ഇന്നനേകരും ഈ പ്രകാരം മാറിപ്പോയിക്കൊണ്ടിരിക്കുന്നു. അതു് വിനാശകരമായ അന്ത്യത്തിലേക്കത്രെ മനുഷ്യനെ നയിക്കുന്നതും.

പള്ളികളുടെ സമീപത്തു വസിക്കുന്നവരും, ചില കൈക്കാരന്മാരും ക്രമേണ നശിച്ചുപോകുന്നതായി കാണപ്പെടുന്നു. ബദ്ബഹായുടെ അടുത്തുനിന്നു കള്ളക്കണക്കു വായിക്കുവാൻ അതെഴുതിയ ഒരു കൈക്കാരൻ മടി കാണിച്ചതായി ഞാനോർക്കുന്നു. ദൈവം ക്ലിപ്തമായ ചില പരിധികളിൽ മാത്രം സ്ഥിതിചെയ്യുന്നു എന്നുള്ള സങ്കുചിത മനഃസ്ഥിതിയാണു നമ്മെ പലപ്പോഴും ഭരിക്കുന്നതു്. സർവ്വവ്യാപിയും, സർവ്വശക്തനുമായ ദൈവത്തെ മനുഷ്യൻ വേലികെട്ടി തടയുന്നതു നോക്കുക.

ഹാമിന്റെ കുടുംബത്തിൽ പെട്ട നിംരോദിനാൽ ബി. സി. 2348-ൽ അസ്സീറിയായിൽ സ്ഥാപിക്കപ്പെട്ടതും ഒരുലക്ഷത്തി ഇരുപതിനായിരം ജനങ്ങൾ നിവസിച്ചിരുന്നതുമായ നിനവെ പട്ടണം ധാർമ്മികമായും സാന്മാർഗ്ഗികമായും വളരെ അധഃപ്പതിച്ചു ദൈവകോപത്തിനിരയായി തീർന്നു. ദൈവം യോനായെ വിളിച്ചു പ്രസ്തുത പട്ടണത്തിന്റെ വീണ്ടെടുപ്പിനായി അയക്കുന്നു. ദൈവം തന്നെ കാണാതിരിക്കുന്നതിനുവേണ്ടി പലസ്തീനിൽനിന്നും സ്പെയിനിലേക്കു് (യോപ്പാ) ഒളിച്ചോടിപ്പോകുന്നു. കപ്പലിലും ദൈവത്തിൽനിന്നും മറഞ്ഞിരിക്കുന്നതിനുവേണ്ടി അതിന്റെ ഏറ്റവും അടിയിലുള്ള തട്ടിൽ യോനാ അഭയംപ്രാപിക്കുന്നു. ദൈവം മനുഷ്യനെ രണ്ടുതരത്തിൽ നോക്കുന്നു. ദൈവത്തിൽനിന്നും അകന്നുപോകുന്ന ഒരു കൂട്ടരെ ദൈവം അന്വേഷിക്കാതെയില്ല. യൂദായെ ദൈവം ഒടുവിൽ അന്വേഷിക്കുന്നില്ല. എന്നാൽ മറ്റെ കൂട്ടരെ വിട്ടുകളയാതെ വാൽസല്യപൂർവ്വം അനുധാവനം ചെയ്യുന്നു. അന്ത്യസമയത്തുപോലും തന്നെ തള്ളിപ്പറഞ്ഞ പത്രോസിനെ താൻ കടാക്ഷവീക്ഷണത്താൽ വീണ്ടെടുത്തു തന്റെ കുഞ്ഞാടുകളെ അവനെ ഏൽപ്പിക്കുന്നു.

സമുദ്രത്തിൽ ചണ്ഡവാതം അടിച്ചപ്പോൾ തന്റെ ദൈവത്തോടു പ്രാർത്ഥിക്കുന്നതിനുവേണ്ടി പുറജാതിക്കാർ യോനായെ തട്ടിയുണർത്തുന്നു. യോനായ്ക്കു കുറ്റബോധം ഉണ്ടാകുന്നു. അതൊരു ശ്രേഷ്ഠമനസ്ഥിതിയാണു്. അവനു പ്രാർത്ഥിക്കുവാൻ കഴിയുന്നില്ല. യഥാർത്ഥദൈവത്തെ അറിഞ്ഞു് ഒളിച്ചുപോകുന്നവനെയാണു പുറജാതിക്കാർ പ്രാർത്ഥിക്കുന്നതിനു പ്രചോദിപ്പിക്കുന്നതു്. സുറിയാനിക്കാരുടെ നിലയും ഇതുതന്നെയല്ലേ.

ഇൻഡ്യൻ ഓർത്തഡോക്സു സഭയും ഇന്നു പുറജാതിക്കാരുടെ അവഹേളനത്തിനു പാത്രമായിരിക്കുകയാണു്. മദ്ധ്യകാലഘട്ടത്തിൽ റോമാസഭയിൽ ഒരേസമയത്തു മൂന്നും നാലും പാത്രിയർക്കീസന്മാർ ഒരു സിംഹാസനത്തിനവകാശികളായി മത്സരിച്ചു. എങ്കിലും സഭയെ രക്ഷിക്കണമെന്നുള്ള അഗ്രഹംമൂലം "ബാബിലോണിയൻ അടിമത്വം" ഇല്ലാതാക്കി പലരും സ്ഥാനത്യാഗം ചെയ്തു. നമ്മുടെ നേതാക്കന്മാർക്കു് ഈ മനഃസ്ഥിതി തോന്നുമോ? പരാജയങ്ങൾ ഒരു sport man spirit-ൽ കണക്കാക്കണമെന്നു പണ്ഡിറ്റ് നെഹറു പറഞ്ഞതെത്ര പരമാർത്ഥമാണു്. യോനായെപ്പോലെ കുറ്റബോധം വന്നിട്ടു കടലിൽ എറിയപ്പെടുന്നതിനു സമ്മതം ഉണ്ടാകണം. ക്രൈസ്തവമനസ്ഥിതിയുടെ അഭാവമാണു് പല സംഗതികളുടെയും പരാജയകാരണം. അന്ത്യോഖ്യയുടെ ഉപകാരങ്ങൾ നാം എക്കാലത്തും നന്ദിപൂർവ്വം സ്മരിക്കണം. ദമയന്തിയെ കാർക്കോടകനിൽനിന്നും രക്ഷിച്ച വേടനോടു് അവൾക്കു വളരെ നന്ദിയുണ്ടായിരുന്നു. പക്ഷെ അവളുടെ സൗന്ദര്യത്തിൽ മതിമറന്നു് അവളുടെ പാതിവ്രത്യത്തിനു ഭംഗം വരുത്തുവാൻ തയ്യാറെടുത്ത കാട്ടാളനെ ദമയന്തി ശപിച്ചു ഭസ്മമാക്കി. അന്ത്യോഖ്യയുടെ അധികാരത്തിനു് ഒരതിരുണ്ടു്. ആഭ്യന്തരകാര്യങ്ങളിലും, സ്വത്തിലുമുള്ള അവകാശാധികാരങ്ങൾ തികച്ചും ന്യായവിരുദ്ധമല്ലെ. അബ്ദേദ്മിശിഹായുടെ പിൻഗാമിയായി ഒരു പാത്രിയർക്കീസിനെ ഇൻഡ്യയിൽ വാഴിക്കേണ്ടതായിരുന്നു. ഇൻഡ്യയിൽ ഒരു പാത്രിയർക്കാസിംഹാസനം ആവശ്യമാണു്. പട്ടത്വത്തെ സംബന്ധിച്ചുള്ള ഭിന്നാഭിപ്രായം നന്നല്ല.

മത്സ്യത്തിന്റെ ഉദരത്തിലിരുന്നു യോനാ പ്രാർത്ഥിക്കുന്നു. ദൈവാത്മാവു് മനുഷ്യനെ വിട്ടുപോകുന്ന അവസ്ഥ എത്ര ഭയാനകമാണു്. നിനവെ നശിക്കുന്നതു കാണുവാനുള്ള ദുഷ്ട മനസ്ഥിതിയോടുകൂടി ദൈവഭക്തനായ യോനാ കാത്തിരിക്കുന്നു. അവനു

---

ന്നിട്ടു് ഏറ്റവും അസാധാരണമായ പ്രയാസങ്ങൾക്കു കാരണമായി തീരുമെന്നു പലപ്പോഴും അനുഭവപ്പെടുന്നുണ്ടു്. ഇങ്ങിനെ ഒരഭിപ്രായം പറയാം. ഈ ഒരൊറ്റക്കാരണംകൊണ്ടാണു് മനുഷ്യജാതി മുഴുവൻ ശതാബ്ദങ്ങളുടെ ഒന്നിനുപുറകെ വന്നുകൊണ്ടിരുന്ന അനേക സംസ്കാരങ്ങളുടെ ശേഷവും ഭയങ്കരമായ വിധത്തിലുള്ള കെട്ടുകളായി പുറപ്പിണഞ്ഞു കിടക്കുന്നതു്. യാതൊരു മനുഷ്യശക്തിക്കും അതിനെ നേരെയാക്കാൻ സാധിക്കുന്നില്ല എന്നതു നമുക്കു തെളിവായിക്കൊണ്ടിരിക്കുന്നു. മൌനമായിരുന്ന ദൈവം ദൈവമാണെന്നു അറിയുമ്പോൾ മാത്രമേ അതു നേരെയാകയൊള്ളൂ. നമ്മിൽ ചിലർ 'വന്ദനവു്' എന്ന കൃത്യത്തെ തുടർന്നു [illegible]ണ്ടുപോകയാണെങ്കിൽ റോം പട്ട[illegible] വെന്തെരിയുമ്പോൾ വീണ വായിക്കയല്ല ചെയ്യുന്നതു്. എന്തുകൊണ്ടെ[illegible]ൽ ഏക പരിഹാരമാർഗ്ഗമായുള്ള കാ[illegible]ത്തിൽ നാം യഥാർത്ഥത്തിൽബദ്ധശ്രദ്ധരായിരിക്കേണ്ടതാണു്. (തുടരും)

Reg. 64 No. T Licence No. 498 Dated 20-8-1946 M. Reg. 5286

THE CHURCH WEEKLY

# മേരി ട്യൂഡോർ

## ഇംഗ്ലണ്ടിനെ ഭരിച്ച പ്രഥമ രാജ്ഞി

(പി. സി. ആൻഡ്റൂസ് ബി. എ.)

ഇംഗ്ലണ്ടിനെ ഭരിച്ചിട്ടുള്ളവരിൽ അഞ്ചാമത്തെ രാജ്ഞിയാണ് എലിസബേത്ത് ദ്വിതീയ. ആയിരത്തിൽപരം വർഷങ്ങളിലെ പുരാതനത്വവും മഹത്തായ പാരമ്പര്യവും തികഞ്ഞ ബ്രിട്ടന്റെ ചരിത്രത്തിൽ കിരീടധാരണം ചെയ്ത പ്രഥമരാജ്ഞി മേരി ട്യൂഡറായിരുന്നു. ഇംഗ്ലണ്ടിനെ ഭരിച്ചിട്ടുള്ള ഏക കത്തോലിക്ക് രാജ്ഞിയും മേരിതന്നെ. 1553 മുതൽ 1558 വരെ രാജ്യഭാരം ചെയ്ത ഈ റാണി ഹെൻറി അഷ്ടമന്റെ പുത്രിയും ഒന്നാം എലിസബേത്തിന്റെ സോദരിയുമായിരുന്നു.

37-ാമത്തെ വയസ്സിൽ സിംഹാസനാരോഹണം ചെയ്ത മേരി സർവഥാ സംപൂജ്യയും പരമഭക്തയും ധീരമനസ്കയുമായ ഒരു ഭരണാധികാരിണിയായിരുന്നു. റോമൻ കത്തോലിക്ക് മതാനുസാരിയായിരുന്ന ഈ രാജ്ഞിയുടെ കാലത്തു് ഇംഗ്ലണ്ടിൽ മാർപ്പാപ്പായുടെ സർവാധിപത്യം പുനഃസ്ഥാപിതമായി. ആംഗ്ലേയരാഷ്ട്രവും റോമാസഭയും തമ്മിൽ സുദൃഢവും ശാശ്വതവുമായ ഐക്യത്തിലും കൂട്ടായ്മയിലും വർത്തിക്കുന്നതിനും കത്തോലിക്ക് മതത്തെ പ്രോൽസാഹിപ്പിക്കുന്നതിനും പ്രചരിപ്പിക്കുന്നതിനുമായി രാജ്ഞി ആയുരന്തം പ്രയത്നിച്ചിരുന്നു.

പ്രസ്തുത ഉദ്ദേശസാഫല്യത്തിനുവേണ്ടി മേരി രാജ്യത്തിലെ പ്രജകളെ പീഡിപ്പിച്ചിട്ടുണ്ടു്. ഈ നയംമൂലം രാജ്ഞിയുടെയും ഉപദേഷ്ടാക്കളുടെയും നാമധേയങ്ങൾ ലോകചരിത്രത്തിൽ അനർഹമായിട്ടെങ്കിലും ഏറെക്കുറെ ദുഷ്കീർത്തി സമ്പാദിക്കുന്നതിനിടയായി. എന്നാൽ മഹാരാജ്ഞിയുടെ ജീവിതരീതി സർവദാ പരിപാവനവും ശ്ലാഘനീയവുമായ ഒന്നായിരുന്നു. സഭയുടെയും മതത്തിന്റെയും കാതലായ പ്രമാണങ്ങളും ആദർശങ്ങളും രാജ്ഞി ബലികഴിച്ചില്ല.

മേരിയുടെ രാഷ്ട്രീയജീവിത പരാജയത്തിനു നിദാനഭൂതമായ ഒന്നുരണ്ടു കാര്യങ്ങൾ ശ്രദ്ധാർഹങ്ങളാണ്. മദ്ധ്യയുഗങ്ങളിലെന്നവണ്ണം 16—ാം ശതാബ്ദത്തിലും, മതപരമായ സത്യങ്ങളെ സംരക്ഷിക്കേണ്ടതും പാഷണ്ഡോപദേശങ്ങളെ കർശനമായ നടപടികൾമൂലം അമർച്ച ചെയ്യേണ്ടതും രാഷ്ട്രത്തിന്റെ സർവപ്രധാനമായ ചുമതലയായിരുന്നു. മാർഗ്ഗഭ്രംശത്തിനിടം കൊടുക്കുന്നതു്, പാപകരവും പ്രജകൾ ഭരണാധികാരിയുടെ മതത്തെ തിരസ്കരിക്കുന്നതു് രാജദ്രോഹവുമായി പരിഗണിക്കപ്പെട്ടിരുന്നു. ഈദൃശങ്ങളായ പരിതസ്ഥിതികളിൽ തോമസ് ക്രാൻമെർ, റിഡ്ലി, ലാററിമർ എന്നീ മൂന്നു പ്രൊട്ടസ്റ്റന്റു ബിഷപ്പന്മാർ രക്തസാക്ഷികളായി ചരമമടഞ്ഞിട്ടുണ്ടു്.

മേരി മതവൈരാഗ്യമുള്ള ഒരു രാജ്ഞിയായിരുന്നു എങ്കിലും അറംഗസീബ് ചക്രവർത്തിയേപ്പോലെ മതഭ്രാന്തയല്ലായിരുന്നു. മനസ്സാക്ഷിയുടെ പ്രചോദനത്തെ [illegible] സദാ അനുസരിച്ചുകൊണ്ടിരുന്നു. തോമസ് ക്രാൻമെറിനെ വധിക്കുന്നതിനാജ്ഞാപിച്ചതിന്റെ പ്രത്യേകകാരണം പ്രസ്താവ്യമത്രെ. പിതാവായ ഹെൻറി അഷ്ടമൻ ആദ്യം വിവാഹം ചെയ്തതു് സ്വസഹോദരനായിരുന്ന ആർതർ രാജകുമാരന്റെ വിധവ കാതറയിൻ രാജകുമാരിയെ ആയിരുന്നു. ഈ കാതറയിന്റെ പുത്രിയായിരുന്നു മേരി. ഹെൻറിയുടെ ജീവിതചാപല്യംമൂലം കാതറയിനെ ഉപേക്ഷിക്കുന്നതിനു തീരുമാനിക്കുകയും വൈദികമേലധികാരികളുടെ അനുവാദം അഭ്യർത്ഥിക്കുകയും ചെയ്തു. എന്നാൽ മാർപ്പാപ്പാ വിവാഹമോചനം നിഷേധിച്ചു. ഒടുവിൽ നിഷ്ഠൂരനും അധികാരപ്രമത്തനുമായ രാജാവു് കാന്റർബറിയിലെ ആർച്ചുബിഷപ്പായിരുന്ന തോമസ് ക്രാൻമെറിനെ അനിയന്ത്രിതമായി നിർബന്ധിച്ചു് വിവാഹമോചനം അനുവദിപ്പിച്ചു. സർവ ക്രിസ്തീയപ്രമാണങ്ങൾക്കും വിപരീതമായും സഭാനടപടികളെ അവഗണിച്ചും ഒരു രാജാവു് തന്റെ രാജ്ഞിയെ ഉപേക്ഷിക്കുന്നതിനു് അനുവദിച്ചതിനു്—അതെ തന്റെ മാതാവിനോടു ചെയ്ത മഹാപരാധത്തിനു് പിൻതുണ നൽകിയ ആ വൈദികനോടു് രാജ്ഞി യാതൊരു കരുണയും പ്രദർശിപ്പിച്ചില്ല.

1556 മാർച്ച് 21-ാംനു ബിഷപ്പ് ക്രാൻമെറിനെ രാജദ്രോഹക്കുററം ചുമത്തി വധശിക്ഷയ്ക്കു വിധിച്ചു. വിധി നടത്തുന്നതിനു മുൻപെ ബിഷപ്പിന്റെ അപരാധങ്ങളെപ്പററിയുള്ള ഒരു ധർമ്മോപദേശത്തിനായി, അദ്ദേഹം ലണ്ടൻ ദേവാലയത്തിലേക്കു് ആനയിക്കപ്പെട്ടു. അവിടെ സന്നിഹിതരായിരുന്ന ബഹുജനങ്ങളോടു അദ്ദേഹത്തിന്റെ കുററങ്ങൾക്കുള്ള പ്രത്യാഖ്യാനങ്ങൾ പ്രസ്താവിക്കുന്നതിനാജ്ഞാപിച്ചു—"എന്റെ കൈകൾ കൊണ്ടു ഞാൻ ലേഖനം ചെയ്തിട്ടുള്ള എല്ലാ പത്രികകളും പ്രമാണങ്ങളും ഞാൻ ഇപ്പോൾ തിരസ്കരിക്കയും പ്രതിഷേധിക്കയും ചെയ്യുന്നു. അവയിൽ അസത്യങ്ങളായ പല പ്രസ്താവനകളും ചെയ്യുന്നതിനിടയായിട്ടുണ്ടു്. ഈ കൃത്യത്തിൽ എന്റെ കരമാണു് ദോഷം ചെയ്തതു്. അതുകൊണ്ടു് ആദ്യം അതാണു് നശിക്കേണ്ടതു്!" എന്നു് ആ ധീരമാനസൻ പ്രതിവചിച്ചു. തൽക്ഷണം അദ്ദേഹത്തെ ദഹനസ്ഥലത്തേക്കു് കൂട്ടിക്കൊണ്ടുപോയി. കൊലക്കളത്തിൽ അഗ്നി കൂട്ടിയിരുന്നു. ആദ്യമായി അദ്ദേഹം തന്റെ വലതുകരം അഗ്നിജ്വാലയിൽ സമർപ്പിച്ചു. "ഈ കൈയാണു് അപരാധി" എന്നു മന്ദസ്മിതപൂർവ്വം പറഞ്ഞുകൊണ്ടു് അദ്ദേഹം തന്റെ ഐഹികജീവിതം സമാപിപ്പിക്കയും ചെയ്തു. "നിന്റെ കൈ നിനക്കു് ഇടർച്ച വരുത്തിയാൽ അതിനെ വെട്ടിക്കളക" എന്നുള്ള ക്രിസ്തുനാഥന്റെ തിരുമൊഴികൾ ആ വന്ദ്യവൈദികശ്രേഷ്ഠൻ തന്റെ അന്ത്യസമയത്തു് അനുസ്മരിച്ചിരിക്കണം.

---

ക്കച്ചെടിയുടെ നാശത്തിലും യോനാ കോപിക്കുന്നു. മനുഷ്യകോപത്തിന്റെ അർത്ഥശൂന്യത എത്ര പരിതാപകരമാണു്. ദൈവത്തിനു നിനവയോടു കരുണതോന്നി അതിനെ വീണ്ടെടുത്തു യോനായെ ഒരു പാഠം പഠിപ്പിച്ചു. ഈ പാഠമാണു് നാമും പഠിക്കേണ്ടതു്.

Printed and Published by N. M. Abraham B. A. at The Malayala Manorama Press, Kottaya